35

# ഐതിഹ്യകഥാപാഠം

(ഭാഗം 1)

(വിദ്യാർത്ഥികൾക്കും അധ്യാപകർക്കും
മാതാപിതാക്കൾക്കും)

[FOR STUDENTS, TEACHERS & PARENTS]

**Dr. N. Gopalakrishnan**, Ph. D., D.Litt.
(Scientist & Director IISH)

Indian Institute of Scientific Heritage
Thiruvananthapuram -695 018

Heritage Publication Series -54

# പൈതൃകപഠനം

## (ഭാഗം 1)

(വിദ്യാർത്ഥികൾക്കും
അധ്യാപകർക്കും മാതാപിതാക്കൾക്കും)

**DR. N. GOPALAKRISHNAN**
Scientist

Indian Institute of Scientific Heritage
Thiruvananthapuram - 695 018

Heritage Publication Series - 54

# PAITHRUKA PATANAM Part - I

**Dr. N. Gopalakrīshnan**
M.Sc (Pharm), M.Sc (Chem), M.A. (Soc), Ph.D. (Chem); D.Lit
(Scientist & Director IISH)

**Indian Institute of Scientific Heritage (IISH)**
**Registered Charitable Trust 328/99/IV**
Ushus, Estate Road, Pappanamcode
Trivandrum - 695 018 (Ph. 490149)
www.iish.org

**Rs.35/-**

*Printed at:*

Sree Printers (DTP, Offset & Screenprinting)
Ind. Estate, Pappanamcode, TVM - 19, Ph. 490135

# DHANYATHMAN

IISH is spreading the messages of our motherland through our publications in the PDF format to all our well-wishers. Your support for the mission is welcome.

**Details of the bank account**

Beneficiary : IISH Trivandrum
Ac No : 57020795171
IFSC : SBIN0070030
Bank : SBI industrial estate, papanamcode
Trivandrum-19

*In the service of the motherland and dharma*

***IISH Publication Team***

## ഈവരികൾ വായിക്കാതിരിക്കരുത് !

വളരുന്ന തലമുറയിൽ ഉണ്ടായിരിക്കണമെന്ന് ലോകജനത ആഗ്രഹിക്കുന്ന ഏറ്റവും മികച്ച ഗുണമാണ് ദേശസ്നേഹം. ദേശത്തിന്റെ മഹത്വപഠനത്തിലൂടെയും സ്മരണയിലൂടെയുമാണ് ദേശസ്നേഹം ഉണ്ടാകുന്നതും വളരുന്നതും. ലോകരാഷ്ട്രങ്ങൾ സ്വന്തം പൗരന്മാരിൽ ദേശസ്നേഹത്തിന്റെ പ്രഭാപൂരിതമായ സന്ദേശങ്ങൾ നിറയ്ക്കുവാൻ ശ്രമിക്കുന്നു. നാം അത്തരത്തിലൊരു ശ്രമം ഇന്നുവരെ അതർഹിക്കുന്ന രീതിയിൽ നടത്തിയിട്ടുണ്ടോ എന്നതു സംശയ മാണ്. ദേശീയ ചൈതന്യമുൾക്കൊള്ളുന്ന ഓരോ കഥ പോലും ദേശസ്നേഹം വളർത്താൻ സഹായിക്കും. അനുഭവ സമ്പത്തുള്ള ആചാരവിചാരവിശ്വാസങ്ങൾ ശാസ്ത്രീയാടിസ്ഥാനത്തിൽ ഭാരതത്തിൽ നിന്നുത്ഭവിച്ചിട്ടുണ്ട്. അതെല്ലാം ദേശാഭിമാനത്തിന്റെ ഉജ്ജ്വലസ്രോതസ്സുകളായി ഉപയോഗിക്കാവുന്നതാണ്. ശാസ്ത്രവും, സാങ്കേതികവിദ്യയും, ആത്മീയതയും, ഭൗതീകതയും സാമൂഹികവീക്ഷണവും, സാംസ്കാരികതന്തുക്കളിലൂടെ കോർത്തിണക്കി കെട്ടിപടുത്ത ഒരു രാഷ്ട്രത്തോടുള്ള ഭക്തി, സ്നേഹം ഇതിന്റെ ബാലപാഠങ്ങൾ ഓരോ പ്രൈമറിവിദ്യാർത്ഥിയും അവരുടെ മാതാപിതാക്കളും, അധ്യാപകരും പഠിക്കണം. ദേശത്തെ വേദനിപ്പിക്കുന്നതൊന്നും ചെയ്യില്ലെന്നവർക്ക് പ്രതിജ്ഞയെടുക്കാൻ സാധിക്കണം. ദേശചൈതന്യത്തെ പഠിച്ച് പ്രഭാപൂരിതമാക്കേണ്ടത് നമ്മുടെ കടമയാണെന്ന ബോധമുണ്ടാകണം

വിദ്യാർത്ഥികൾക്കായുള്ള പുസ്തകങ്ങളുടെ ഒന്നാംഭാഗം നിങ്ങൾ ക്കർപ്പിക്കുന്നു.

**ഡോ: എൻ. ഗോപാലകൃഷ്ണൻ**

## മാതാപിതാക്കളോട് !

പതിനായിരം വർഷങ്ങളുടെ പാരമ്പര്യമുള്ള ഒരു ജനസമൂഹത്തിന്റെ പിന്തുടർച്ചാവകാശികളാണ് ഭാരതീയർ. ലോകത്തിലെ ഒരു സംസ്കാരത്തിനും അവകാശപ്പെടുവാൻ സാധിക്കാത്ത അത്രയും അളവിലുള്ള പൈതൃകസ്വത്തുക്കളാണ് നമുക്കുള്ളത്. ഈ സംസ്കൃതി ഇന്നും ചൈതന്യവത്തായി നിലനിൽക്കുന്നതുതന്നെ ലോകമഹാത്ഭുതപ്രതിഭാസമാണ്. ആയിരത്തിനാന്നൂറ് വർഷക്കാലത്തെ വിദേശാക്രമണവും, ചൂഷണവും, അടിച്ചമർത്തലും കൊണ്ടുപോലും നശിപ്പിക്കുവാൻ സാധിക്കാത്ത ഭാരതീയ പൈതൃകം തലമുറകളിൽനിന്ന് തലമുറകളിലേക്ക് പകർന്നുകൊണ്ടേയിരുന്നു.

1947 ആഗസ്റ്റ് 14-ാം തീയതി അർദ്ധരാത്രിവരെ വിദേശീയ അക്രമികൾ നശിപ്പിച്ച പൈതൃകം, 1947 ആഗസ്റ്റ് 14-ാം തീയതി അർദ്ധരാത്രിക്കുശേഷം നമ്മെഭരിച്ച സ്വദേശികൾ തന്നെ നശിപ്പിച്ചു. ഇന്നും നശിപ്പിച്ചുകൊണ്ടേയിരിക്കുന്നു. വിദേശികൾ നശിപ്പിച്ചത് ഗ്രന്ഥങ്ങളും, ക്ഷേത്രങ്ങളും, കോട്ടകളുമായിരുന്നു, സ്വദേശിയരായ ഭരണാധികാരികൾ നശിപ്പിച്ചത്, നമ്മുടെ പൈതൃകം പഠിക്കുവാനും പഠിപ്പിക്കുവാനും അതിലഭിമാനിക്കുവാനുമുള്ള മാനസികാവസ്ഥയാണ്. സ്വാതന്ത്ര്യം ലഭിച്ചിട്ട് 55 വർഷങ്ങൾ കഴിഞ്ഞിട്ടും നമുക്ക് നമ്മുടെ മാതൃഭൂമിയെ തിരിച്ചറിഞ്ഞുകൂടാ. നമ്മുടെ രാഷ്ട്രത്തെക്കുറിച്ചഭിമാനിക്കാൻ നാം പഠിച്ചില്ല. സ്വന്തം ദേശത്തെക്കുറിച്ച് അഭിമാനിക്കാത്ത ലോകത്തിലെ ഒരേ ഒരു ജനതയാണ് ഇന്നത്തെ ഭാരതീയർ.

ഈ നാടിനെക്കുറിച്ചഭിമാനിക്കാൻ ഉതകുന്ന ആയിരക്കണക്കിന് വസ്തുക്കളും വസ്തുതകളും നമ്മുടെ കൺമുമ്പിലുണ്ട്, എന്നിട്ടും നാമതറിയുന്നില്ല. ഇനിയൊന്നു കണ്ണുതുറക്കാം. പരമപവിത്ര ഭാരതത്തിന്റെ മഹനീയ പൈതൃകം സത്യസന്ധമായി പഠിക്കാം, അന്ധവിശ്വാസങ്ങളും, അനാചാരങ്ങളും, അനാവശ്യമായതും നീക്കം ചെയ്ത് ശുദ്ധീകരിച്ച എല്ലാ നന്മകളും ആധുനിക ലോകത്തിലും പ്രസക്തമാണ്. ലോകജനത അതു സ്വീകരിക്കാൻ രണ്ടുകയ്യും നീട്ടി മുമ്പോട്ടുവരുന്നു. നമുക്കജ്ഞാതമായതിലെ നന്മകൾ അവർ ലോകത്തെ പഠിപ്പിക്കുന്നു. നമ്മുടെ പിതൃസ്വത്തുക്കൾ നാമതറിയേണ്ടതല്ലേ!. അവയുടെ മഹത്വം, ശാസ്ത്രീയത സമകാലീന പ്രസക്തി ഇവയെല്ലാം പഠിക്കാനും പഠിപ്പിക്കാനും വിഷമമില്ല, സാവധാനത്തിൽ ശാസ്ത്രീയമായി പഠിപ്പിക്കണം. തുറന്ന മനസ്സും കണ്ണും, കാതുമുണ്ടെങ്കിൽ സഹസ്രാബ്ദങ്ങളുടെ ശാസ്ത്രീയ പൈതൃകം, ഭാരതീയ ഈശ്വരസങ്കൽപ വിവരണങ്ങളി

ലൂടെ, ആചാരങ്ങളിലൂടെ, ഗ്രന്ഥസമൂഹങ്ങളിലൂടെ, ശുദ്ധ ശാസ്ത്രസാങ്കേതിക പൈതൃകത്തിലൂടെ പഠിച്ചു പഠിപ്പിക്കാൻ ദിവസങ്ങൾ മതിയാകും. അതിന് ശ്രമിക്കണം. സ്വയം പഠിക്കാനും സ്വന്തമായ എല്ലാവരിലും ഈ ചൈതന്യത്തിന്റെ ഒരംശമെങ്കിലും എത്തിക്കുവാനും ശ്രമിക്കണം. ഇതൊരു മഹായജ്ഞമാണ്, ഭാരതീയ പൈതൃക പഠന മഹായജ്ഞം!

ഈ മഹായജ്ഞത്തിൽ മാതാപിതാക്കൾക്കുള്ള സ്ഥാനം ഒന്നാമത്തെതാണ്. മാതൃദേവോ ഭവ, പിതൃദേവോ ഭവ എന്നീ രണ്ടു വരികളുടെ അർത്ഥം വ്യക്തമാണ്. നാം ജന്മം നൽകിയ കുട്ടികൾക്ക്, ആ ഒരൊറ്റകാരണത്താൽ, നാം ഈശ്വരതുല്യരാണ്. അവരുടെ ശാരീരികവും, ബുദ്ധിപരവും, മാനസികവും ആത്മീയവുമായ സമഗ്രവികസനം നമ്മുടെ ഉത്തരവാദിത്വമാണ്. ശരീരാഭിവൃദ്ധി ഭക്ഷണത്തിലൂടെ സാധിക്കും, ജ്ഞാനാഭിവൃദ്ധി പുസ്തകങ്ങളിലൂടെയും ഉപകരണങ്ങളിലൂടെയും എന്നാൽ മാനസികവും ആത്മീയബന്ധവും ചേർന്ന ധാർമ്മീക വളർച്ച ഉപകരണത്തിലൂടെയോ, ഔഷധത്തിലൂടെയോ സാധ്യമല്ലതന്നെ.

സ്വന്തം കുഞ്ഞുങ്ങളിൽ  സന്തോഷം, സുഖം, ഭക്തി, സ്നേഹം, ദയ, എന്നീ നന്മനിറഞ്ഞ വികാര-വിചാരങ്ങളുണ്ടാക്കാൻ സാധിക്കണം. അതേപോലെ ഭയം, അസൂയ, വാശി, വൈരാഗ്യം, ദുഃഖം എന്നിവ തിളച്ചുമറിയുന്ന ലോകത്തിൽ വേദനകൾക്ക് സാധിക്കുന്നത്രയും കുറവുണ്ടാക്കണം. അതിന് ഔഷധങ്ങളില്ല, ഉപകരണങ്ങളില്ല! ധാർമ്മിക മൂല്യങ്ങളെയുള്ളൂ!

ജീവിത വിജയത്തെ ഭൗതികസുഖമായി മാത്രം കാണുന്ന അവസ്ഥയിലാണ് നാം. അതിന്റെ പരിണിതഫലം ഏറെ അനുഭവിക്കാൻ തുടങ്ങിയിരിക്കുന്നു. എല്ലാത്തിനോടും പുച്ഛം, സംഘർഷം, ഭയം, വാശി, ആത്മഹത്യാപ്രവണത എന്നിവ നിഷ്കളങ്കമനസ്സുകളിൽപോലും നിറയുന്നു. മക്കളുടെ സംതൃപ്തമായ ഭാവിജീവിതത്തിന് അവരുടെ മാനസീകാവസ്ഥ സമഗ്രമായി ലാളിത്യത്തോടെ പഠിക്കണം.

ധാരാളം സമ്പത്ത്, ഉയർന്ന വിദ്യാഭ്യാസം, സമ്പൂർണ്ണ ഭൗതികസുഖം, ഇതുകൊണ്ടുമാത്രം സംതൃപ്തമായ ജീവിതം സാധ്യമാകുമോ? ഇവയെല്ലാം ആസ്വദിക്കണമെങ്കിൽ അതിനനുയോജ്യമായ മനസ്സുകൂടി വേണ്ടതല്ലേ? അതു ചെറുപ്പത്തിലെ കുട്ടികളിൽ മുളപ്പിക്കണം, വളരാനനുവദിക്കണം, ജീവിതസംതൃപ്തി കണ്ടെത്താനുള്ള മാനസീകാവസ്ഥ കുഞ്ഞുങ്ങളിലുണ്ടാക്കേണ്ട സമ്പൂർണ  ഉത്തരവാദിത്വം മാതാപിതാക്കൾക്കാണ്. അവരെ അനുഗ്രഹിക്കേണ്ടതും ഇവർതന്നെ. അവരുടെ മനസ്സിൽ ആജീവനാന്തം മാതാപിതാക്കളുടെ ചിത്രം നിറപ്പ

കിട്ടാർന്നു നിലനിൽക്കണമെങ്കിൽ അവരിൽ മാനസീകവും ധാർമ്മികവും ആത്മീയവുമായ വളർച്ച പ്രദാനം ചെയ്യണം.

അമ്പതും അറുപതും കുട്ടികളെ പഠിപ്പിക്കുന്ന അദ്ധ്യാപകർ ഓരോ കുട്ടിയുടെയും സമഗ്രവളർച്ചക്കാവശ്യമായതെല്ലാം ചെയ്തെന്നുവരില്ല. പുസ്തകത്തിലുള്ളതുപോലും പഠിപ്പിച്ചുതീർക്കുവാനും പ്രതിദിനം ടെസ്റ്റ് നടത്താനുംപോലും സമയം തികയാത്ത വിദ്യാലയങ്ങളിൽ ധർമ്മബോധപഠനം സാധ്യമാണെന്ന് ധരിക്കരുത്. സാധ്യമായാൽതന്നെ അത് യാന്ത്രികമായിരിക്കുകയും ചെയ്യും. നല്ല വിദ്യാഭ്യാസം കൊടുക്കുമ്പോൾതന്നെ നന്മനിറഞ്ഞ ധാർമ്മീകബോധവും നമ്മുടെ മക്കളിലെത്തിക്കുവാൻ ചെയ്യേണ്ടതെന്തെല്ലാം എന്നുപരിശോധിക്കാം. സാധിക്കുന്നത്രയും നമ്മുടെ പ്രായോഗിക ജീവിതത്തിൽ പഠിച്ചും പഠിപ്പിച്ചും അനുശാസിക്കാം. ജീവിതചര്യയിൽ അതനുസരിച്ച് മാറ്റം വരുത്താം. എന്നിട്ട് മാനസീകാവസ്ഥ പരിശോധിക്കാം. നന്മയുണ്ടാകുന്നതെല്ലാം സ്വീകരിക്കാം. അതിനായി മാതാപിതാക്കൾ ചെയ്യേണ്ടത് ഇതെല്ലാമാണ്.

1. കുട്ടികൾക്ക്, അവർക്കുൾക്കൊള്ളുവാൻ സാധിക്കുന്ന നിലവാരത്തിലുള്ള നന്മനിറഞ്ഞ സന്ദേശങ്ങൾ പറഞ്ഞുകൊടുക്കുക, പഠിപ്പിക്കുക.
2. ഓരോ കുടുംബ-സമൂഹ ആചാരവും സ്വയം വിശകലനം ചെയ്യുക. അതിലെ നന്മതിന്മകൾ ശാസ്ത്രീയമായി തിരിച്ചറിയുക. അതിൽ ശാരീരിക-മാനസിക-കുടുംബ-സമൂഹ-രാഷ്ട്രപരമായ നന്മയുടെ സന്ദേശങ്ങൾ ഉണ്ടോ എന്ന് പരിശോധിക്കുക. അതിന്റെ സന്ദേശം കുഞ്ഞുങ്ങൾക്ക് വിവരിച്ചുകൊടുത്ത്, ആചാരങ്ങളനുഷ്ഠിപ്പിക്കുക.
3. ഭാരതീയ ഈശ്വരസങ്കൽപം ദൈവഭയത്തിന്റേതല്ല ഈശ്വരഭക്തിയുടേതാണ്. അതിന്റെ ശാസ്ത്രീയ വശങ്ങൾ ലളിതമായി വിവരിച്ചുകൊടുക്കണം.
4. മാതാപിതാക്കൾ ഈശ്വരതുല്യരാണെന്ന ബോധം, കാര്യകാരണ സഹിതം വിവരിച്ചുകൊടുക്കണം. മക്കളുടെ മുമ്പിൽ അത്രയും കുലീനത ഉണ്ടാക്കുവാൻ ശ്രമിക്കുകയും വേണം. സാവധാനത്തിലാണെങ്കിലും കുലീനരായ മാതാപിതാക്കളുടെ മക്കളാണെന്ന ബോധംവരുത്തണം. "മമ്മി" (ശവമെന്നർത്ഥം) യുടേയും "ഡാഡി"യുടേതുമല്ല മക്കൾ എന്നും അറിയിക്കണം.
5. സ്വന്തം ജീവിതത്തിലനുഭവിച്ച സുഖദുഃഖങ്ങളും യാതനകളും, നടന്നു വന്ന പന്ഥാവുകളും, സ്വന്തം മാതാപിതാക്കളിൽ നിന്നും മറ്റുള്ളവരിൽ നിന്നും ലഭിച്ച നന്മതിന്മകളും കുട്ടികളെ, ആവർത്തനവിരസതയും, അപകർഷതയുമുണ്ടാകാതെ ലളിതമായി പഠിപ്പിക്കുവാൻ ഇടക്ക് അവസരം കണ്ടെത്തണം.

6. ഭാവി ജീവിതത്തിൽ സുഖത്തോടൊപ്പം ദുഃഖവുമുണ്ടാകുമെന്നും ജയത്തോടൊപ്പം തോൽവിയും പ്രതീക്ഷിക്കണമെന്നും, സ്തുതിയോടൊപ്പം നിന്ദയും പ്രതീക്ഷിക്കണമെന്നും അറിയിക്കണം കുട്ടികളെ മാനസീകമായി അതിനു തയ്യാറാക്കുകയും വേണം. കൂടാതെ ദുഃഖവും വേദനയും വെല്ലുവിളികളുമുണ്ടെങ്കിലേ ജീവിതസുഖം അനുഭവയോഗ്യമാകൂ എന്നുമറിയിക്കണം. (വെയിലുണ്ടെങ്കിലല്ലേ തണലിന്റെ സുഖമുണ്ടാകൂ)

7. കഥകളിലൂടെയും, കർമ്മത്തിലൂടെയും ഉദാഹരണങ്ങളിലൂടെയും ധാർമ്മീകമൂല്യങ്ങളിൽ ബോധവൽക്കരണമുണ്ടാകണം. സ്വന്തം ജീവിതത്തിലും കഴിവതും പകർത്തണം.

8. ചെറുതും വലുതുമായ പൈതൃക അറിവുകൾ അടുക്കളയിൽ മുതൽ ആഫീസിൽവരെ ഉപയോഗപ്രദമായത്, കുട്ടികൾക്ക് പരിചയപ്പെടുത്തണം. അതിന്റെ ശാസ്ത്രീയ-സാമൂഹിക സന്ദേശവും അവരിൽ എത്തിക്കണം.

9. സമചിത്തതയോടെയുള്ള, സന്തുലിതമായ, ഉത്തരവാദിത്വങ്ങളേറ്റെടുക്കാനുള്ള ഒരു മാനസീകാവസ്ഥ സാവധാനത്തിൽ അവരിലുണ്ടാക്കണം.

10. നല്ലപ്രവൃത്തികൾ അഭിനന്ദിക്കുവാൻ മറക്കരുത്. അത് നല്ലശീലമാണെന്നറിയിക്കണം. തെറ്റുകൾ സ്വകാര്യമായും ശാന്തമായും ചൂണ്ടിക്കാണിക്കണം. തെറ്റുതിരുത്തിക്കുമ്പോൾ സ്വയം ദ്വേഷ്യം തോന്നിയാൽ, പിന്നീട് മക്കളെ ആശ്വാസവാക്കുകളിൽ സാന്ത്വനപ്പെടുത്തണം.

11. മാതാപിതാക്കൾ, മക്കളോടുള്ള കർത്തവ്യബോധം തെളിയിക്കുന്നതോടൊപ്പം മക്കൾക്ക് തിരിച്ചും ഒരു ഉത്തരവാദിത്വമുണ്ടെന്ന് ഓർമ്മിപ്പിക്കണം. ഈ വിഷയത്തിൽ സമൂഹത്തിൽ പ്രത്യക്ഷമായിക്കാണുന്ന ഉദാഹരണങ്ങൾ മക്കളെ അറിയിക്കണം.

12. വേദനയകറ്റിയും, കൈപിടിച്ചുനടത്തിയും, വീഴുമ്പോൾ തലോടിയും മക്കളെ, അച്ഛനമ്മമാർ വളർത്തുന്നു. പ്രായമാകുമ്പോൾ മക്കൾ വേണം, അച്ഛനമ്മമാരുടെ കൈപിടിച്ചുനടത്തുവാൻ, തലോടുവാൻ, പരിചരിക്കുവാൻ എന്ന ബോധം ശാന്തമായി, ലളിതമായി മക്കളുടെ മനസ്സിൽ നിറയ്ക്കണം.

13. സ്വന്തം മാതാപിതാക്കളെ പരിചരിച്ചവന് മാത്രമേ മക്കളിൽനിന്ന് അത് പ്രതീക്ഷിക്കാനർഹതയുള്ളൂ എന്നറിയണം. ഞാൻ കൊടുത്തതുപോലുള്ളതേ എനിക്കു ലഭിക്കൂ. എന്റെ അച്ഛനിരുന്ന കസേരയിൽ ഞാൻ, ഞാനിരുന്ന കസേരയിൽ നീ എന്നറിയിക്കണം. തലമുറയനുഭവിച്ച സന്തോഷസന്താപങ്ങൾ പങ്കുവെക്കാൻ മക്കൾക്കു പരിചയമുണ്ടാക്കേണ്ടത് മാതാപിതാക്കളാണ്.

14. സർവശ്രേഷ്ഠമായത് മാതാപിതാക്കളുടെ അനുഗ്രഹമാണെന്ന് സ്വയം ഓർക്കുകയും മക്കളെ ഓർമ്മിപ്പിക്കുകയും വേണം.

15. നമ്മെക്കാൾ ദുഃഖിക്കുന്നവർ ലോകത്തിലുണ്ടെന്ന് പ്രത്യക്ഷത്തിൽ കാണിച്ചുകൊടുക്കണം. അവസരം ലഭിക്കുമ്പോൾ ആശുപത്രിയിലോ, അനാഥാലയങ്ങളിലോ, വൃദ്ധസദനങ്ങളിലോ വർഷത്തിലൊരിക്കലെങ്കിലും സന്ദർശനം, ഈ വിചാരത്തിന് സഹായിക്കും.

16. വിദ്യയും, വിവേകവും വിദ്യാലയത്തിൽ നിന്നുമാത്രം ലഭിക്കേണ്ടതായ ഒന്നല്ല. അത് ഏറ്റവുമധികം ലഭിക്കേണ്ടത് വീടുകളിൽനിന്നാണ്. Mark എന്ന ഇംഗ്ലീഷ് വാക്കിന്റെ അർത്ഥം നമ്പർ എന്നല്ല അടയാളം എന്നാണ്. കുട്ടിയുടെ ബുദ്ധിയോ, വിവേകമോ, വിജ്ഞാനമോ, ഓർമ്മശക്തിപോലുമോ ഈ Mark ലൂടെ അടയാളപ്പെടുത്തുന്നില്ല. ജീവിത പ്രയാണത്തിലെ അനേകം ഘടകങ്ങളിൽ ഒന്നുമാത്രമാണ് Mark.

17. അനേകായിരം വിദ്യാലയങ്ങളുള്ളതുകൊണ്ട് അഡ്മിഷന്റെ സങ്കീർണത കുറഞ്ഞുവരുന്നു. അതിനാൽ അൽപംകൂടി മറ്റുവിഷയങ്ങളിൽ സാമാന്യജ്ഞാനം നേടാൻ പ്രോത്സാഹിപ്പിക്കണം. മത്സരത്തിനുവേണ്ടിയല്ല, ജീവിത തൃപ്തിക്ക് വേണ്ടിമാത്രം.

18. സമൂഹത്തിൽ, എക്കാലവും നന്മതിന്മകളുണ്ടായിരുന്നു. അതുണ്ടാകുകയും ചെയ്യും. നന്മവർദ്ധിക്കുമ്പോളെല്ലാം, അതോടൊപ്പം തിന്മയും വളരുമെന്നോർക്കണം. തിന്മകൾ വിശകലനം ചെയ്തുകൊടുത്ത്, മക്കൾ അതിനടിമപ്പെടാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. സമൂഹത്തിലെ നന്മകളെക്കുറിച്ച് പ്രത്യക്ഷാനുഭവം കൊടുക്കുവാൻ അവസരം കണ്ടെത്തണം.

19. കുടുംബബന്ധം, സമൂഹനന്മ, രാഷ്ട്രപുരോഗതി, ഇവയെക്കുറിച്ചുള്ള സാമാന്യബോധം വളരുന്ന കുട്ടികളിൽ ഉണ്ടാക്കണം.

20. കൺമുമ്പിൽ കാണുന്നതിലും, നാം കേൾക്കുന്നതിലും ആചരിക്കുന്നതിലും പൈതൃകനന്മകളുടെ മഹത്തായ സന്ദേശങ്ങൾ ഉണ്ട്. ഇക്കാലത്തിനനുയോജ്യമായതെല്ലാം നമ്മുടെ മക്കളുടെ സമഗ്രമായ ശാരീരിക-മാനസിക-ബുദ്ധിപര-ധാർമ്മിക-ആത്മീയ വികാസത്തിനായി കൊടുക്കുവാൻ സാധിക്കുമ്പോൾ മാത്രമാണ്, മക്കൾക്ക് ജന്മം നൽകിയ വെറും മനുഷ്യനായ അച്ഛൻ **പിതൃദേവോ ഭവ** എന്നും വെറും സ്ത്രീ **മാതൃദേവോ ഭവ** എന്നും ആദരണീയ സ്ഥാനങ്ങളിലേക്കുയർത്തപ്പെടുന്നത്, എന്നോർക്കണം.

## അധ്യാപകരോട് !

എല്ലാമനുഷ്യരുടേയും ജീവിതകാലം മുഴുവനും മനസ്സിൽ തെളിയുന്ന ചിത്രങ്ങളുടെ കൂട്ടത്തിൽ സർവപ്രധാനം മാതാപിതാക്കളുടേതായിരിക്കും. അതിനുശേഷമുള്ള സ്ഥാനം അധ്യാപകരിൽ ചിലരുടേതും. സ്നേഹത്തിന്റെയും, വാത്സല്യത്തിന്റേയും, അറിവിന്റേയും, ശരിയുടേയും, ഉത്തരവാദിത്വത്തിന്റേയും ചിത്രങ്ങളാൽ വിദ്യാർത്ഥിയുടെ മനസ് നിറയ്ക്കുന്ന അധ്യാപകരുണ്ട്. വെറുപ്പിന്റേയും, ക്രൂരതയുടെയും, ഭയത്തിന്റേയും അവഹേളനത്തിന്റേയും ചിത്രം, വിദ്യാർത്ഥികളുടെ മനസ്സിൽ വരയ്ക്കുന്ന അധ്യാപകരുമുണ്ട്. ഇവ രണ്ടും ഓരോ വിദ്യാർത്ഥിയേയും പ്രത്യക്ഷമായും പരോക്ഷമായും സ്വാധീനിക്കുന്നു. അതുകൊണ്ടുതന്നെ അധ്യാപകരെ നന്മയുടെ മൂർത്തിമത്ഭാവമായി ഭാരതീയർ കരുതുന്നു. ആചാര്യ ദേവോ ഭവ സ്ഥാനം - മാതാപിതാക്കളോടൊപ്പം, പൂർവികർ, അധ്യാപകർക്കും നൽകിയാദരിച്ചു. അധ്യാപകരുടെ കർത്തവ്യം ഉപനിഷദ് വിവരിക്കുന്നു: തമസോ മാ ജ്യോതിർഗമയ അസതോ മാ സത് ഗമയ മൃത്യോർ മാ അമൃതം ഗമയ

ഇരുട്ടിൽ നിന്ന് വെളിച്ചത്തിലേയ്ക്ക്, തിന്മയിൽനിന്ന് നന്മയിലേക്ക് മൃത്യുവേദനയിൽനിന്ന് (നാശത്തിൽനിന്ന്) അമരത്വത്തിലേയ്ക്ക് നയിക്കേണ്ടത് ആചാര്യനാണ്. അക്ഷരം പ്രതി സാധിച്ചില്ലെങ്കിലും സാധിക്കുന്നത്രയും ഈ ധാർമ്മികപന്ഥാവ്, ഇന്നുമുതൽക്കെങ്കിലും അനുശാസിക്കാൻ അധ്യാപകർക്ക് സാധിക്കണം - അതിനുശ്രമിക്കാനെങ്കിലും സാധിക്കണം.

1. വിദ്യാർത്ഥിയിൽ അറിവിന്റെ തിരി കൊളുത്തുക. അച്ചടക്കത്തിന്റെ സന്ദേശമെത്തിക്കുക. സഹവർത്തിത്വത്തിന്റെ മഹത്വമറിയിക്കുക ഇതത്രെ അധ്യാപക ധർമ്മം.
2. വിദ്യാർത്ഥിയുടെ ശാരീരിക-മാനസിക-ബുദ്ധിപര-സാമൂഹിക-രാഷ്ട്രപരമായ സമഗ്രവീക്ഷണം താത്വികമായും, പ്രായോഗികമായും വികസിക്കുന്നത് വിദ്യാലയങ്ങളിലൂടെ, അധ്യാപകർ ജ്വലിപ്പിക്കുന്ന വിളക്കിൽനിന്നാണ്.
3. ഒരുമിച്ചു പഠിക്കുവാനും, കളിക്കുവാനും, സുഖദുഃഖങ്ങൾ പങ്കുവയ്ക്കുവാനും, കളികളിലൂടെ ജയപരാജയങ്ങൾ അറിയുവാനും കുട്ടികളെ തയ്യാറാക്കേണ്ടത് അധ്യാപകരാണ്.

4. ആരുടേയും പക്ഷം പിടിക്കാത്ത, എല്ലാവിദ്യാർത്ഥികളുടേയും നന്മകൾ കാണുന്ന, ഒരുവനേയും പരസ്യമായി ശിക്ഷിക്കാത്ത, എല്ലാവരേയും ഒരേപോലെ പ്രോത്സാഹിപ്പിക്കുന്ന അധ്യാപകരുടെ ചൈതന്യവത്തായ ചിത്രമായിരിക്കും ഓരോ വിദ്യാർത്ഥിയും മനസ്സിൽ സൂക്ഷിക്കുവാനാഗ്രഹിക്കുന്നത്.

5. സ്നേഹത്തിന്റെ മൂർത്തിമത്ഭാവമാകുവാൻ സാധിച്ചില്ലെങ്കിലും വിദ്വേഷത്തിന്റെ രൂപമാകാതിരിക്കാൻ സാധിക്കണം. പരദൂഷണം, പീഠനം, ഭത്സനം, അസൂയ, പുച്ഛം ഈ കർമ്മഭാവങ്ങൾ അധ്യാപകർക്ക് പരമാവധി നിയന്ത്രിക്കുവാൻ സാധിക്കണം.

6. കഠിനമായ ശിക്ഷയിലൂടെ അനുനയിപ്പിക്കുവാൻ സാധിക്കുന്നതിന്റെ പത്തുശതമാനം ഊർജ്ജം കൊണ്ട്; സ്നേഹത്തിലൂടെ ഏതു വിദ്യാർത്ഥിയേയും അനുനയിപ്പിക്കുവാൻ സാധിക്കുമെന്നത് മനഃശാസ്ത്രം, മാത്രമല്ല ശിക്ഷ താൽക്കാലികവും സ്നേഹവാത്സല്യം ശാശ്വത പരിഹാരവും നൽകിയേക്കാം.

7. അറിവിന്റെ കൈത്തിരി ഭൗതിക സമ്പത്തിനായുള്ള ഉദ്യോഗത്തിന് ഒരു ഉപാധിമാത്രമാകരുത് ജീവതാനുഭൂതിക്കുകൂടി ഉപകരിക്കണം.

8. ഓരോവിഷയം പഠിപ്പിക്കുമ്പോഴും അതിലടങ്ങിയിരിക്കുന്ന ചൈതന്യവത്തായ സന്ദേശംകൂടി അവരിലെത്തിക്കണം. മൈനയുടെ ചിത്രം കാണിക്കുമ്പോൾ, അതിന്റെ സ്വരവും, രൂപവും, ചലനങ്ങളും ആകർഷണവും, ഈശ്വരസൃഷ്ടിയുടെ മഹത്വവും വിവരിക്കണം. ഒരിലയിലെ സെല്ലിന്റെ ഘടന വിവരിക്കുമ്പോൾ പ്രകൃതിയുടെ കരവിരുതുകൂടി വിവരിക്കണം. ഓരോ സസ്യത്തെയും ജന്തുവിനേയും വിവരിക്കുമ്പോൾ അതിനുള്ള അസാധാരണകഴിവുകൾ കൊടുത്ത പ്രകൃതിശക്തിയെക്കുറിച്ചുകൂടി ഓർമ്മിപ്പിക്കണം. ആറ്റത്തെക്കുറിച്ചു പഠിപ്പിക്കുമ്പോൾ അസാധാർണവേഗതയിൽ കറങ്ങുന്ന ന്യൂക്ലിയസ്സിനെക്കുറിച്ചും, ഇലക്ട്രോണിനെക്കുറിച്ചും വിവരിക്കണം. ആ ശക്തിയുടെ സ്രോതസും വിവരിക്കാൻ മറക്കരുത്. അനുനിമിഷം സ്വയം കറങ്ങുകയും, സൂര്യനെ പ്രദക്ഷിണം വയ്ക്കുകയും ചെയ്യുമ്പോൾ ഭൂമിയിലന്തർലീനമായ ശക്തിയും ദിശാബോധത്തോടേയുള്ള ചലനവും കഥാരൂപത്തിലെങ്കിലും വിവരിക്കണം.

9. പ്രകൃതിയിലെ ഓരോ ജീവജാലത്തിൽ നിന്നും പഠിക്കുവാനുള്ള ഭാരതീയ വീക്ഷണം പറഞ്ഞുകൊടുക്കണം. കോഴിയും, കുരുവിയും, കൊക്കും, കാക്കയും ............ മാവും, പ്ലാവും, തെങ്ങും നമ്മെ പഠിപ്പിക്കുന്ന മഹത്തായ പാഠങ്ങളുണ്ട്, അവ ചിന്തിച്ച് വിശകലനം ചെയ്ത് അന്ധവിശ്വാസത്തിന്റെ സ്പർശനമേൽക്കാതെ, പ്രകൃതിയുടെ സന്ദേശം അധ്യാപകർ വിദ്യാർത്ഥികളിലെത്തിക്കണം.

10. സമൂഹത്തിൽ നന്മതിന്മകളുടെ മിശ്രിതമാണ് നാം ദർശിക്കുന്നത്. അതിലെ നന്മകൾ സ്വീകരിക്കേണ്ടതും അതുപോലെ തിന്മകൾ തിരസ്കരിക്കേണ്ടതും എങ്ങിനെയെന്ന് ഉപദേശരൂപത്തിൽ നൽകണം. തന്നിൽനിന്ന് സമൂഹത്തിലേക്ക് ഒരു തിന്മയും ഉണ്ടാകരുത് എന്നബോധം വിദ്യാർത്ഥികളിലുണ്ടാക്കേണ്ടത് അധ്യാപകരാണ്.

വിദ്യാർത്ഥികൾ നാളത്തെ പൗരന്മാരല്ല, ഇന്നത്തെ പൗരന്മാരാണ്. ദേശത്തിന്റെ പൈതൃകസമ്പത്തിനെക്കുറിച്ച് സ്വാതന്ത്ര്യാനന്തരം നമ്മുടെ തലമുറയെ പഠിപ്പിച്ചിട്ടില്ല. ഇനിയും വൈകിക്കൂടാ, ഭാരതീയ ശാസ്ത്രസാങ്കേതിക സാംസ്കാരിക പൈതൃകം സവിസ്തരം സത്യസന്ധമായി വിദ്യാർത്ഥികളിലെത്തിക്കണം. ലോകത്തിലെ എല്ലാ രാഷ്ട്രവും, അതിന്റെ പൈതൃകത്തെക്കുറിച്ച് വളരുന്ന തലമുറയെ ബോധവാൻമാരാക്കാറുണ്ട്. ഈ ദേശത്തിൽമാത്രം രാഷ്ട്ര പൈതൃകം നാം പഠിപ്പിക്കുന്നില്ല. പഠിക്കുന്നപലതും അപകർഷതാബോധം സൃഷ്ടിക്കുവാനുതകുംവിധത്തിലുള്ളതാണ്.

രാഷ്ട്രീയക്കാരിലൂടെ ധാർമ്മികമായതിലേക്കുള്ള മാറ്റം അസാധ്യമാണ്. മാതാപിതാക്കളിലൂടെയും അധ്യാപകരിലൂടെയും മാറ്റം വരുത്തണം. ഓരോ അധ്യാപകനും കൈത്തിരി കത്തിച്ച് രാഷ്ട്രത്തിന്റെ മഹത്തായ പൈതൃകം വളരുന്ന തലമുറയുടെ ഹൃദയത്തിൽ പ്രതിഷ്ഠിക്കുവാനാകും. പ്രതിഷ്ഠിക്കുവാനാകണം.

## വിദ്യാർത്ഥികളോട് !

ജീവിതത്തിലെ ഏറ്റവും സുന്ദരവും സുഖകരവുമായ കാലഘട്ടമാണ് വിദ്യാഭ്യാസകാലം. പഠിക്കുക, കളിക്കുക എന്നതിലുപരി മറ്റ്വലിയ ഉത്തരവാദിത്വങ്ങളൊന്നും സാധാരണയായി ഇല്ലാത്ത ഒരു കാലഘട്ടത്തെ പരമാവധി പ്രയോജനപ്പെടുത്തേണ്ടത് വിദ്യാർത്ഥിയുടെ കൂടി ഉത്തരവാദിത്വമാണെന്ന ബോധം ഉണ്ടാകണം. പഠിപ്പിക്കുവാൻ അധ്യാപകരും സംരക്ഷിക്കുവാൻ മാതാപിതാക്കളുമുള്ളപ്പോൾ സ്വതന്ത്രമായി ജീവിതഭാരമില്ലാതെ നന്മകൾ സ്വീകരിക്കുവാൻ സാധിക്കണം.

1. നിഷ്കളങ്കമായി സ്നേഹിക്കുവാനും, താൽക്കാലികമായി വഴക്കിടുവാനും, പിന്നെ വീണ്ടും സ്നേഹിക്കുവാനും, പഠിക്കുവാനും ചിന്തിക്കുവാനും, വിജയക്കൊടി പാറിക്കുവാൻവേണ്ടി വെല്ലുവിളികൾ സ്വീകരിക്കുവാനുമെല്ലാം പരിചയപ്പെടുന്നത് ഭാവിയിൽ പ്രയോജനപ്പെടും.

2. ജീവിതക്രമങ്ങൾ ചിട്ടപ്പെടുത്തുമ്പോൾ നന്മതിന്മകൾ വിവേചിച്ചറിയാൻ സാധിക്കണം. മാതാപിതാക്കളിൽനിന്ന് നന്മനിറഞ്ഞ ഉപദേശങ്ങൾ സ്വീകരിച്ച് പ്രയോഗിക്കണം.

3. മുതിർന്നവരുടെ അനുഭവങ്ങൾ ഹൃദയത്തിൽ സൂക്ഷിക്കണം അനുഭവസമ്പത്തെല്ലാം, സ്വയം നേടിയെടുക്കാൻ സാധ്യമല്ലാത്തതിനാൽ നേടിയവരിൽനിന്നതു നേടണം.

4. മാതാപിതാക്കളിൽനിന്നും അധ്യാപകരിൽനിന്നും അറിവും അനുഗ്രഹവും നേടണം. അതു ജീവിതപന്ഥാവിലെ വഴിവിളക്കായിരിക്കും.

5. തെറ്റുകൾ ചൂണ്ടികാണിക്കുമ്പോഴും വിമർശനത്തിനുവിധേയമാകുമ്പോഴും സമചിത്തത ശീലിക്കണം.

6. മുഖം കഴിയുന്നത്രയും പ്രസന്നമായിരിക്കാൻ ശീലിക്കണം. കരയുന്ന/ദുഃഖിക്കുന്ന/ദ്വേഷ്യപ്പെടുന്ന കുഞ്ഞിനേക്കാൾ ചിരിച്ച മുഖമുള്ളവരെയാണ് ജനങ്ങൾ ഇഷ്ടപ്പെടുന്നത്. മുഖപ്രസന്നത ചെറുപ്പത്തിലേ ശീലിക്കണം.

7. സുഖവും ദുഃഖവും, ജയവും തോൽവിയും, സ്തുതിയും നിന്ദയും, എന്നുമെന്നും ഒരേപോലെ ലഭിക്കില്ല എന്നത് വ്യക്തമായി അറി

യണം. ചിലപ്പോൾ ഇഷ്ടപ്പെടുന്നത് ലഭിക്കും ചിലപ്പോൾ ഇഷ്ടപ്പെടാത്തതും. രണ്ടും സ്വീകരിക്കാൻ ശീലിക്കണം.

8. ദുഃഖം വരുമ്പോൾ പരിധിക്കപ്പുറം തളരാതിരിക്കാൻ പഠിക്കണം. സുഖം വരുമ്പോൾ മതിമറന്ന് തുള്ളിച്ചാടാതിരിക്കാനും സാധിക്കണം. രണ്ടും ശാശ്വതമല്ല എന്നുമറിയണം.

9. അച്ഛൻ, അമ്മ എന്നിപ്രകാരമുള്ള ഏതെങ്കിലും ഭാരതീയ പദങ്ങൾ തന്നെ മാതാപിതാക്കളെ വിളിച്ചു ശീലിക്കണം. ശവശരീരം എന്ന അർത്ഥമുള്ള മമ്മിയും, പ്രത്യേകിച്ചൊരു വികാരവുമില്ലാത്ത 'പപ്പയും, ഡാഡി'യും ഉപേക്ഷിക്കണം.

10. പാഠപുസ്തകത്തിലെ അറിവുകളിൽ മാത്രമായി ഒതുങ്ങിക്കൂടാതെ ജന്മസിദ്ധമായതോ കർമ്മസിദ്ധമായതോ ആയ കഴിവുകൾ വികസിപ്പിച്ചെടുക്കാൻ തുടങ്ങേണ്ടകാലഘട്ടമാണിത്.

11. സ്വയം വളരുവാനും, ഉയരുവാനുമുള്ള സദ്ഗുണങ്ങൾ, മറ്റുള്ളവരെ നശിപ്പിക്കുവാനോ പരാജയപ്പെടുത്തുവാനോ ഉള്ള മാത്സര്യബുദ്ധിയിലേയ്ക്ക് ചെന്നെത്താതിരിക്കാൻ മനസ്സിനെ പാകപ്പെടുത്തണം.

12. നമ്മേക്കാൾ ദുഃഖിക്കുന്നവരും വേദനിക്കുന്നവരും ഭൂമിയിലുണ്ടെന്നറിയാൻ ഇടയ്ക്ക് ആശുപത്രികളോ, അനാഥാലയങ്ങളോ വൃദ്ധസദനങ്ങളോ മാതാപിതാക്കളോടൊപ്പം സന്ദർശിക്കണം.

13. പ്രായമായവരെ വിദ്യാർത്ഥികൾ പരിചരിക്കുന്ന സമ്പ്രദായം ജപ്പാനിൽ പ്രചുരപ്രചാരം നേടിവരുന്നു. അതുപോലെ അമ്മൂമ്മ-അപ്പൂപ്പൻ എന്നിവരെ ചെറിയ രീതിയിലെങ്കിലും പരിചരിച്ചു ശീലിക്കണം.

14. ജീവിക്കാനുള്ള തയ്യാറെടുപ്പല്ല ജീവിതം. സ്വന്തം ധർമ്മവും കർമ്മവുമനുഷ്ഠിച്ചു കൊണ്ടുള്ള പ്രയാണത്തിലെ അനുഭവസമ്പത്താണ് ജീവിതം എന്നു ഓർമ്മിക്കണം.

15. ചുറ്റുപാടുകളിൽ നിന്നും, സുഹൃത്തുക്കളിൽനിന്നും പ്രകൃതിയിൽനിന്നും, കഥകളിൽനിന്നും, കവിതകളിൽ നിന്നും അത്യുജ്ജ്വലങ്ങളായ സന്ദേശങ്ങൾ സാധിക്കുന്നത്രയും മനസ്സിൽ സ്വീകരിച്ചാസ്വദിക്കണം.

16. എല്ലാ ക്ലാസിലും പഠിക്കുന്ന വിദ്യാർത്ഥികൾക്കുവേണ്ടിയുള്ളതാണ് മേൽനൽകിയ ഉപദേശങ്ങൾ. നല്ലവരെ നമ്മുടെ മനസ്സിലും,

നമ്മളെ നല്ലവരുടെ മനസ്സിലും പ്രതിഷ്ഠിക്കുന്നതായിരിക്കണം നമ്മുടെ ഓരോ പ്രവൃത്തിയും.

## ചെയ്യരുതാത്തതും ചെയ്യേണ്ടതും

1. ഭക്ഷണത്തിനു മുമ്പ് പ്രാർത്ഥിക്കണം.

2. ഭക്ഷണത്തിനുശേഷം പ്ലേറ്റ് കഴുകി വൃത്തിയാക്കണം.

3. വൃത്തിയായി ഭക്ഷണം കഴിക്കാൻ ശ്രമിക്കണം.

4. അതിഥിമാർ വരുമ്പോൾ അതിഥി മര്യാദ പാലിക്കണം.

5. ഇടയ്ക്കുകയറി സംസാരിക്കാതിരിക്കാനും, ബാലിശമായി പെരുമാറാതിരിക്കാനും ശ്രമിക്കുന്നതോടൊപ്പം കുട്ടികളുടെ ലാളിത്യം നിറഞ്ഞു നിൽക്കണം.

6. പുസ്തകങ്ങളും പഠനമുറിയും വൃത്തിയായി സൂക്ഷിക്കണം.

7. നല്ലതു കാണുകയും കേൾക്കുകയും ചെയ്യുമ്പോൾ അഭിനന്ദിക്കാൻ പഠിക്കണം.

8. എന്റെ ഭാഗത്തു നിന്നും തെറ്റുകളുണ്ടാകരുതെന്ന് ഓർമ്മിക്കണം.

9. വ്യക്തമായി ആശയവിനിമയം നടത്താൻ പഠിക്കണം.

10. ആചാരങ്ങളുടെ അർഥമെന്തെന്ന് ചോദിച്ചു മനസ്സിലാക്കണം.

11. ജന്മദിനത്തിൽ കേക്ക് മുറിക്കണമെന്നുണ്ടെങ്കിൽ വിളക്കോ മെഴുകുതിരിയോ ഊതിക്കെടുത്താതെ മാത്രം അപ്രകാരം ചെയ്യണം.

12. മറ്റു കുട്ടികളിൽ നന്മ കാണുമ്പോൾ അഭിനന്ദിക്കാനും, പ്രോത്സാഹിപ്പിക്കാനും പഠിച്ചുതുടങ്ങണം.

# കേരളം

എല്ലാ ക്ലാസുകളിലും നാം കേരളത്തെക്കുറിച്ച് പഠിക്കുന്നുണ്ടാകും. ഭൂമിശാസ്ത്രപരമായോ, സാഹിത്യപരമായോ ഉള്ള പഠനമായിരിക്കുമത്. മാർക്കുവാങ്ങിക്കുവാനുള്ള പഠനമായിരിക്കുകയും ചെയ്യുമത്. ഇവിടെ കേരളത്തെക്കുറിച്ച് നൽകുന്ന ഏതാനും വിവരണങ്ങൾ നമ്മുടെ പൈതൃകത്തെക്കുറിച്ചും പൈതൃകവീക്ഷണത്തെക്കുറിച്ചുമുള്ളതാണ്. ചുവടെ ചേർക്കുന്നത് ഉദാഹരണങ്ങളോ ഏതാനും പേരുകളോ മാത്രമാണ്. മാതാപിതാക്കളിൽ നിന്നോ കൂട്ടുകാരിൽനിന്നോ കൂടുതൽ വിവരങ്ങൾ ശേഖരിച്ച് പഠിക്കണം. അവയുടെ പ്രത്യേകതകളുമറിയണം. ഇതുവരെ കാണാത്തതാണെങ്കിൽ അതന്വേഷിച്ചു കണ്ടറിയണം. പഴയതിനെ വിലയിരുത്തണം.

**പ്രധാനക്ഷേത്രങ്ങൾ :** ശ്രീ പത്മനാഭസ്വാമിക്ഷേത്രം (തിരുവനന്തപുരം) ശബരിമല ക്ഷേത്രം (പത്തനംതിട്ട). പ്രസിദ്ധങ്ങളായ ശ്രീകൃഷ്ണ സ്വാമിക്ഷേത്രങ്ങൾ (ഗുരുവായൂർ, അമ്പലപ്പുഴ) പ്രസിദ്ധങ്ങളായ ഭഗവതിക്ഷേത്രങ്ങൾ (ചോറ്റാനിക്കര, കൊടുങ്ങല്ലൂർ).......

**പുണ്യനദികൾ :** പമ്പാനദി, ഭാരതപ്പുഴ, പെരിയാർ

**ആത്മീയാചാര്യന്മാർ :** ശ്രീ ശങ്കരാചാര്യൻ, പൂന്താനം നാരായണൻ നമ്പൂതിരി, മേൽപത്തൂർ ഭട്ടതിരിപ്പാട്, ശ്രീനാരായണ ഗുരുദേവൻ, വിദ്യാധിരാജസ്വാമികൾ, തുഞ്ചത്തെഴുത്തച്ഛൻ.

**ശാസ്ത്രജ്ഞന്മാർ :** ആലത്തൂർ പുതുമന സോമയാജി, സംഗമഗ്രാമ മാധവാചാര്യർ, ദൃഗ്ഗണിത പരമേശ്വരാചാര്യൻ, ശങ്കരവർമ്മൻ

**ധീര ദേശാഭിമാനികൾ :** വീരപഴശ്ശിരാജ, മാർത്താണ്ഡവർമ്മ, വേലുത്തമ്പി ദളവ, ശക്തൻ തമ്പുരാൻ.

**കേരളീയ കവികൾ :** വള്ളത്തോൾ നാരായണമേനോൻ, തുഞ്ചത്തെഴുത്തച്ഛൻ, കുമാരനാശാൻ, മഹാകവി ഉള്ളൂർ പരമേശ്വരയ്യർ.

**കേരളീയ കലകൾ :** കഥകളി, ഓട്ടൻതുള്ളൽ, കൃഷ്ണനാട്ടം, ഭരതനാട്യം, ചാക്യാർകൂത്ത്, നങ്ങ്യാർകൂത്ത്, വില്ലടിച്ചാൻപാട്ട്, ഹരികഥാകാലക്ഷേപം, കഥാപ്രസംഗം, സർപ്പം തുള്ളൽ.....

**കേരളീയ കളികൾ :** പന്തുകളി, കോലുകളി, കത്തിയേറ്, കുഴിപന്തുകളി, കബഡികളി, ഓടിക്കളി, ഞാണിന്മേൽകളി, പുലികളി, കോടങ്കികളി, കളംവരച്ചുകളി, പെട്ടികളി, ഏറുപന്തുകളി, ദായംകളി, കക്കകളി.

**കേരളീയ ക്ഷേത്ര വാദ്യങ്ങൾ :** ഇടക്ക, താളം, മദ്ദളം, മൃദംഗം, ചെണ്ട, തിമല, ചേങ്ങല, നാദസ്വരം, കൊമ്പ്, ഓടക്കുഴൽ, ശംഖ്, വീണ, തമ്പുരു.

**കേരളീയ ഗൃഹനിർമ്മാണം :** നാലുകെട്ട്, എട്ടുകെട്ട്, ഇരുനിലമേച്ചിൽ

**ഗൃഹഭാഗങ്ങൾ :** മുറ്റം, പൂമുഖം, അതിഥിമുറി, കിടപ്പുമുറി, അടുക്കള, കലവറ, വിറകുപുര, നെല്ലുകുത്തുപുര, തൊഴുത്ത്, നെല്ലറ, നടുമുറി, നടുമുറ്റം, ചുറ്റുകെട്ട്, മാളിക, തട്ടിൻപുറം, വരാന്ത ..........

**അടുക്കള ഉപകരണങ്ങളും പാത്രങ്ങളും :** ആട്ടുകല്ല്, അരകല്ല്, ഉരല്, അമ്മിക്കല്ല്, ഉലക്ക, മുറം, അടപലക, ചൂല്, അരിപ്പ, ചിരട്ടത്തവി, ചിരട്ടകുഴുതൽ, മൺവെട്ടി, കോരിക, ഉരുളി, കുണ്ഡലി, വട്ടളം, ചീനച്ചട്ടി.

**അടുപ്പുകൾ :** ഉമിയടുപ്പ്, കല്ലടുപ്പ്, പൂശടപ്പ്, ഇരുമ്പടുപ്പ്, കരിയടുപ്പ്

**ഇന്ധനങ്ങൾ :** ഓല, പൊതിമടല്, കവളൻമടല്, ചൂട്ട്, കൊലിഞ്ഞിൽ, ചിരട്ട, വറളി, ഉമി, വിറക്

**വിളക്കുകൾ :** റാന്തൽവിളക്ക്, ചിമ്മിനിവിളക്ക്, കുപ്പിവിളക്ക്, നിലവിളക്ക്, കൈവട്ട, കൊടിവിളക്ക്, കവരവിളക്ക്, തൂക്കുവിളക്ക്, ചങ്ങല വിളക്ക്

**പഴയതരം വണ്ടികളുടെ പേരുകൾ :** റിക്ഷാവണ്ടി, കാളവണ്ടി, കുതിരവണ്ടി, കൈവണ്ടി, വില്ലുവണ്ടി

**കുടകൾ :** ഓലക്കുട, തൊപ്പിക്കുട, പാളക്കുട, ശീലക്കുട

**കേരളത്തിലെ ജന്തുജാലങ്ങൾ (പേരുകൾ മലയാളത്തിൽ പഠിക്കണം)**

**വലിയ മൃഗങ്ങൾ :** ആന, കുതിര, എരുമ, പശു

**വളർത്തുമൃഗങ്ങൾ :** പശു, കാള, ആട്, എരുമ, നായ/പട്ടി

**ചെറു ജന്തുക്കൾ :** പൂച്ച, മുയൽ, കീരി, ഉടുമ്പ്, ആമ, എലി, തവള, അരണ, ഓന്ത്, തേൾ

**ഉറുമ്പുകൾ :** മുശിറ്/നീറ്, കട്ടുറുമ്പ്, ചൊമന്നുറുമ്പ്, ഭ്രാന്തനുറുമ്പ്, കറുത്തുറുമ്പ്, നെയ്യുറുമ്പ്, ചിതല്

**പക്ഷികൾ :** നാരായണക്കിളി, തത്ത, മാടത്ത, മൈന, കുയിൽ, കോഴി, അടക്കാക്കിളി, പൂത്താങ്കിരി, വാലാട്ടികിളി, മഞ്ഞക്കുരുവി, ഉപ്പൻ, പരുന്ത്, കൊക്ക്

**പാമ്പുകൾ :** അണലി, മൂർഖൻ, ചേര, നീർക്കോലി, പച്ചിലപാമ്പ്

**മത്സ്യങ്ങൾ :** വരാൽ, നെയ്മീൻ, ഞണ്ട്, കണ, ചെമ്മീൻ, കരിമീൻ

**കേരളത്തിലെ വൃക്ഷലതാദികൾ :** (മലയാളപേരുകൾ പഠിക്കണം മരം ഏതെന്ന് അറിയുകയും വേണം. കൂടുതൽ മരങ്ങളുടെ പട്ടിക തയ്യാറാക്കി മനസ്സിലാക്കണം.)

**വൻമരങ്ങൾ :** മാവ്, പ്ലാവ്, ആഞ്ഞിലി, തേക്ക്, തേമ്പാവ്, മഹാഗണി, പാല, ശീമച്ചക്ക, കൂവളം, പുളി, വേപ്പ്, നെല്ലി, തകര.

**ഒറ്റത്തടി വൃക്ഷങ്ങൾ :** തെങ്ങ്, കവുങ്ങ്, പന

**ചെറുമരങ്ങൾ :** മുരിങ്ങ, ജാതി, കുടംപുളി, കൊന്ന, കലശ്, പ്ലാശ്, മുരുക്ക്, പേര, ആത്തച്ചക്ക, പപ്പായ/കപ്പങ്ങ, കറിവേപ്പ്

**ചെടികൾ :** ചെമ്പരത്തി, നന്ദ്യാർവട്ടം, ചെത്തി, പാരിജാതം, മന്ദാരം

**ചെറുചെടികൾ :** വെണ്ട, കാശിത്തുമ്പ, തുമ്പ, തുളസി, തക്കാളി

**പുല്ലുവർഗ്ഗങ്ങൾ :** കറുക, നെല്ല്, ഇംഗ്ലീഷ്പുല്ല്, ഇഞ്ചിപ്പുല്ല്

**സുഗന്ധവ്യഞ്ജനങ്ങൾ :** ഗ്രാമ്പൂ, ഏലക്കാ, ഇഞ്ചി, കുരുമുളക്, മഞ്ഞൾ, ജീരകം, ഉലുവ, കടുക്, മല്ലി.

**കിഴങ്ങു വർഗ്ഗങ്ങൾ :** മരച്ചീനി/കപ്പ, ഇഞ്ചി, ചേന, ചേമ്പ്, കാച്ചിൽ കൂർക്ക.

**വള്ളിയിലകൾ :** വെറ്റില, കുരുമുളക്, വെള്ളിയില, കൊടുത്തൂവ

**വള്ളിച്ചെടികൾ :** കോവക്ക, പാവക്ക, പടവലം, ചെറുപയറ്, പച്ചപ്പയറ്, പീച്ചിങ്ങ, വെള്ളരിക്ക, കുമ്പളങ്ങ, മത്തങ്ങ, ചൊരക്ക

**പരിപ്പുവർഗ്ഗങ്ങൾ :** ചെറുപരിപ്പ്, കടലപ്പരിപ്പ്, കപ്പലണ്ടിപ്പരിപ്പ്, തുവരപ്പരിപ്പ്, ഉഴുന്നുപരിപ്പ്.

**ധാന്യങ്ങൾ :** ഗോതമ്പ്, അരി, ചോളം, യവം, ബാർളി

**പഴവർഗ്ഗങ്ങൾ :** മുന്തിരി, മാമ്പഴം, വാഴപ്പഴം, മധുരനാരങ്ങ, കൈതച്ചക്ക, പേരക്ക, മാതളം, ചാമ്പക്ക, ചക്ക, ആത്തച്ചക്ക.

**വാഴപ്പഴങ്ങൾ :** ഏത്തപ്പഴം/നേന്ത്രപ്പഴം, കദളി, പൂവൻ, പാളയംകോടൻ, കണ്ണൻ, ചെങ്കദളി, രസകദളി, മലവാഴപ്പഴം, റോബസ്റ്റ, പടത്തി

**സാധാരണ പച്ചക്കറികൾ :** വഴുതനങ്ങ, വെണ്ടക്ക, തക്കാളി, കപ്പങ്ങ, വാഴക്കൂമ്പ്, വാഴപിണ്ടി (വാഴത്തട)

**പുഷ്പങ്ങൾ :** മന്ദാരം, ശംഖുപുഷ്പം, പിച്ചി, ചെത്തി, താമര, ചെമ്പരത്തി, പാരിജാതം, പനിനീർപൂവ്, കുലചെത്തി.

**ഔഷധസസ്യങ്ങൾ**

ജാതിക്ക, ഇഞ്ചി, വെളുത്തുള്ളി, കസ്തൂരിമഞ്ഞൾ, തുമ്പ, കൂവളം, കീഴാ നെല്ലി, അശോകം, കാഞ്ഞിരം, നെല്ലിക്ക, എരുക്ക്, കറുക, ആടലോട കം, ബ്രഹ്മി, തൊട്ടാവാടി, ആവണക്ക്, ഉമ്മം, നറുനണ്ടി, ശതാവരി, മുത്തങ്ങ, ആര്യവേപ്പ്, കറിവേപ്പ്, കൃഷ്ണതുളസി, ചന്ദനം, വെറ്റില, പുതിന, കുടമ്പുളി, ഏലക്ക, മഞ്ഞൾ, ഉലുവ, തിപ്പലി, അജ/(യ)മോദ കം, കുരുമുളക്.

(വിദ്യാർത്ഥികളറിഞ്ഞിരിക്കേണ്ട പൊതുകാര്യങ്ങൾ നൽകിയി രിക്കുന്നവയെല്ലാം മലയാളത്തിൽതന്നെ മനപ്പാടമാക്കേണ്ടതാണ്.)

**ദിവസനാമം** : ഞായർ, തിങ്കൾ, ചൊവ്വ, ബുധൻ, വ്യാഴം, വെള്ളി, ശനി

(ഓരോമണിക്കൂറിനും (ഹോര-ഹവർ) ഭാരതീയർ ഓരോ ഗ്രഹ ത്തിന് ആധിപത്യം നൽകിയിട്ടുണ്ട്. ഉദയസമയത്തെ ഒരു മണിക്കൂറിന്റെ അധിപതിയുടെ പേരാണ് ആ ദിവസത്തിന് നൽകിയിട്ടുള്ളത്. അതാ യത് ആഴ്ചയിലെ ആദ്യദിവസത്തിൽ സൂര്യോദയ ഹോര (മണിക്കൂ റിന്റെ) അധിപൻ സൂര്യനായതിനാൽ അത് ആദിത്യവാരമായി (SunDay).

**മൂന്നു സന്ധ്യകൾ അഥവാ സന്ധികൾ** : പ്രഭാതസന്ധ്യ, മധ്യാഹ്നസ ന്ധ്യ, സായം സന്ധ്യ

**രണ്ടു പക്ഷങ്ങൾ** : ശുക്ലപക്ഷം, കൃഷ്ണപക്ഷം

ഒരുപക്ഷം പൗർണമിയിലവസാനിക്കുന്നുവെങ്കിൽ പ്രഥമ മുതൽ പൗർണമി വരെയുള്ളത് ശുക്ലപക്ഷം. അടുത്ത പ്രഥമ മുതൽ അമാ വാസിവരെയുള്ളത് കൃഷ്ണപക്ഷം.

**രണ്ടുവാവുകൾ** : കറുത്തവാവ് (അമാവാസി) വെളുത്തവാവ്. (പൗർണമി)

**തിഥിനാമങ്ങൾ** : പ്രഥമ, ദ്വിതീയ, തൃതീയ, ചതുർത്ഥി, പഞ്ചമി, ഷഷ്ഠി, സപ്തമി, അഷ്ടമി, നവമി, ദശമി, ഏകാദശി, ദ്വാദശി, ത്രയോദശി, ചതുർദശി, പൗർണമി/അമാവാസി (ഈ പദങ്ങൾക്ക് 1, 2, 3 ....... 14 വരെ സംഖ്യാ എന്നർത്ഥമേയുള്ളൂ എന്ന് പ്രത്യേകം ഓർമ്മിക്കുക)

**നക്ഷത്രനാമങ്ങൾ** : അശ്വതി, ഭരണി, കാർത്തിക, രോഹിണി, മകയി രം, തിരുവാതിര, പുണർതം, പൂയം, ആയില്യം, മകം, പൂരം, ഉത്രം, അത്തം, ചിത്തിര, ചോതി, വിശാഖം, അനിഴം, തൃക്കേട്ട, മൂലം, പൂരാ ടം, ഉത്രാടം, തിരുവോണം, അവിട്ടം, ചതയം, പൂരുരുട്ടാതി, ഉതൃട്ടാതി, രേവതി.

ഈ പേരുകൾ ഓരോന്നും .ഓരോ നക്ഷത്രത്തെയല്ല സൂചിപ്പിക്കുന്ന ത്. ഒരു നക്ഷത്ര സമൂഹത്തെയാണത് പ്രതിനിധീകരിക്കുന്നത്. ഓരോ പേരിലും 3-14 വരെ നക്ഷത്രങ്ങൾ ഉണ്ടാകാം. ഈ നക്ഷത്ര മണ്ഡല ത്തിൽ ചന്ദ്രൻ നിൽക്കുമ്പോൾ ആ ദിവസത്തെ ആ നക്ഷത്രത്തിന്റെ പേരിലറിയപ്പെടുന്നു.)

**മലയാള മാസങ്ങൾ :** ചിങ്ങം, കന്നി, തുലാം, വൃശ്ചികം, ധനു, മകരം, കുംഭം, മീനം, മേടം, എടവം, മിഥുനം, കർക്കിടകം

(ഈ പേരുകൾ തന്നെയാണ് സൂര്യനുചുറ്റുമുള്ള 12 രാശികൾക്കുമു ള്ളത്. അതാതു രാശികളിൽ സൂര്യൻ നിൽക്കുന്ന 30 ഡിഗ്രിയുള്ള ഒരു മാസത്തിന്, രാശിയുടെ പേരു കൊടുത്ത ശാസ്ത്രീയ രീതിയായതു കൊണ്ടാണ്, മാസങ്ങൾ ഈ പേരുകളിൽ അറിയപ്പെടുന്നത്. അതാ യത് ചിങ്ങം രാശിയിൽ സൂര്യൻ നിൽക്കുന്ന 30 ദിവസങ്ങൾ, ചിങ്ങമാ സമാണ്.)

**സംസ്കൃതമാസങ്ങൾ :** ചൈത്രം, വൈശാഖം, ജ്യേഷ്ഠം, ആഷാഢം, ശ്രാവണം ഭാദ്രപദം, ആശ്വിനം, കാർത്തികം, മാർഗശീർഷം, പൗഷം, മാഘം, ഫാൽഗുനം (ഇവിടെ ഫാൽഗുനമാസം ഫെബ്രുവരിയാണ്. ബാക്കി യഥാക്രമം കണ്ടുപിടിക്കുക)

**ആറു ഋതുക്കളുടെ പേരുകളും ആരംഭിക്കുന്ന ദിവസവും :** ശരത് (കന്നിമധ്യം) ഹേമന്തം (വൃശ്ചികം മധ്യം), ശിശിരം (മകരം മധ്യം), വസന്തം (മീനം മധ്യം), ഗ്രീഷ്മം (എടവം മധ്യം), വർഷം (കർക്കി ടകം മധ്യം), (ബ്രാക്കറ്റിൽ നൽകിയിരിക്കുന്ന മാസമധ്യം എന്നത് അതാതു മാസത്തിൽ 15നും 18നും ഇടയ്ക്കുള്ള ഏതെങ്കിലുമൊരു ദിവ സമായിരിക്കും)

**ജ്യോതിശാസ്ത്രവുമായി ബന്ധപ്പെട്ട ആഘോഷദിനങ്ങൾ :** ചിങ്ങ മാസത്തിലെ തിരുവോണം, വിനായക ചതുർത്ഥി, അഷ്ടമിരോഹിണി (ജന്മാഷ്ടമി) ശ്രീരാമനവമി, ദുർഗാഷ്ടമി, മഹാനവമി, വിജയദശമി, അക്ഷയ തൃതീയ, സ്കന്ദ ഷഷ്ഠി, ഏകാദശിവ്രതം, വ്യാസ പൂർണിമ

(ഭാരതീയമായ എല്ലാ ആഘോഷങ്ങളും ജ്യോതി ശാസ്ത്രവുമായി അഥവാ ചന്ദ്രനും, സൂര്യനുമായി ബന്ധപ്പെട്ടിരിക്കുന്നു).

# ഭാരതം

നമ്മുടെ മാതൃഭൂമിയായ ഭാരതവുമായി ബന്ധപ്പെട്ട അനേകം വസ്തുതകൾ അറിയേണ്ടതായിട്ടുണ്ട്. അതിനായി ചില പേരുകൾ പരിചയപ്പെടുത്തുവാൻവേണ്ടി മാത്രമാണ് ഈ വിഷയങ്ങൾ പുസ്തകത്തിൽ ചേർത്തിരിക്കുന്നത്. ലോകത്തിൽ ഭാരതത്തിന് മാത്രമേ വിവിധ പേരുകളുള്ളൂ എന്നുകൂടി നാം അറിയാതെ പോയിരിക്കുന്നു: ഭാരതം, ആര്യാവർത്തം, ഹിന്ദുസ്ഥാനം, ആർഷദേശം, ഭാരതഖണ്ഡം എന്നീപേരുകൾ നമ്മുടെ മാതൃഭൂമിക്കുണ്ട്. ഉയർന്ന ക്ലാസുകളിൽ കൂടുതൽ ഗഹനങ്ങളായ വിഷയങ്ങളിലേയ്ക്ക് പ്രവേശിക്കുവാൻ പാകത്തിനുള്ള പാഠ്യപദ്ധതി തയ്യാറാക്കുമ്പോൾ ഈ പ്രാഥമിക വിഷയങ്ങൾ വിദ്യാർത്ഥികൾ അറിഞ്ഞിരിക്കണം. ഏതാനും പേരുകൾ മാത്രമേ ഇവിടെ ചേർത്തിട്ടുള്ളൂ. താൽപര്യമനുസരിച്ച് കൂടുതൽ വിഷയങ്ങൾ ഇതിന്റെ തുടർച്ചയായി ചേർക്കാവുന്നതാണ്.

**സംസ്ഥാനങ്ങൾ :** കേരളം, തമിൾനാട്, കർണാടകം, ആന്ധ്രപ്രദേശം, മഹാരാഷ്ട്ര, മധ്യപ്രദേശം, ഗുജറാത്ത്, രാജസ്ഥാനം, ജമ്മുകാശ്മീർ, ഹരിയാന, ഉത്തർപ്രദേശ്, ബംഗാൾ, ബീഹാർ ..................

**ഭാഷകൾ :** സംസ്കൃതം, ഹിന്ദി, മലയാളം, തമിൾ, കന്നട, തെലുങ്ക്, മറാത്തി, ഗുജറാത്തി ............

**പുണ്യനദികൾ :** ഗംഗ, യമുന, സിന്ധു, കാവേരി, ഗോദാവരി, കൃഷ്ണ, തുംഗഭദ്ര, നർമദ, ബ്രഹ്മപുത്ര ...........

**പുണ്യനഗരങ്ങൾ :** അയോദ്ധ്യ, മഥുര, കാശി, കാഞ്ചി, ഉജ്ജയിനി, തിരുപ്പതി, പുരി, ഹരിദ്വാരം, ഋഷികേശം, മധുര, കന്യാകുമാരി, രാമേശ്വരം

**പുണ്യ പർവതങ്ങൾ :** മഹേന്ദ്രപർവതം, മലയപർവതം, സഹ്യപർവതം, ഹിമാലയം, രേവാപർവതം, വിന്ധ്യാപർവതം, ആരാവലി

**പ്രസിദ്ധ ക്ഷേത്രങ്ങൾ :** തിരുപ്പതി, ജഗന്നാഥ, മൂകാംബിക, മധുര, രാമേശ്വരം, ശബരിമല, മഥുര, കാശിവിശ്വനാഥ, ചിദംബരം, ശുചീന്ദ്രം, കാളഹസ്തി

**ഭാരതീയ ധർമ്മങ്ങൾ :** സനാതനധർമ്മം, ബുദ്ധധർമ്മം, ജൈനധർമ്മം, സിഖ്ധർമ്മം.

**അതിപുരാതന ഭാരതീയ വിശ്വവിദ്യാലയങ്ങൾ :** നളന്ദ, തക്ഷശില

**ദശാവതാരങ്ങൾ :** മത്സ്യാവതാരം, കൂർമ്മാവതാരം, വരാഹാവതാരം, നരസിംഹാവതാരം, വാമനാവതാരം, പരശുരാമാവതാരം, ശ്രീരാമാവ

താരം, ബാലരാമാവതാരം, കൃഷ്ണാവതാരം, കൽകി അവതാരം

**ഭാരതീയ മഹർഷിമാർ :** (ഈ മഹർഷിമാരുടെ പേരുകൾ സ്മരണയിൽനിർത്തി ഭാവിയിൽ കൂടുതലായി അറിയാനുള്ള ആഗ്രഹമുണ്ടാകണം. മാതാപിതാക്കളും അധ്യാപകരും ഈ ഋഷിമാരെക്കുറിച്ച് സാമാന്യ ജ്ഞാനം കുഞ്ഞുങ്ങൾക്ക് നൽകണം.)

1. വേദവ്യാസ മഹർഷി (വേദം + മഹാഭാരതം) (2) വാത്മീകി മഹർഷി (വാത്മീകി രാമായണം) (3) വിശ്വാമിത്രമഹർഷി (വേദമന്ത്രരചന) (4) ബൗധായന മഹർഷി (വേദമന്ത്ര രചന) (5) കാത്യായന മഹർഷി (വേദമന്ത്രരചന) (6) വസിഷ്ഠ മഹർഷി (യോഗവാസിഷ്ഠം) (7) അഗസ്ത്യമഹർഷി (ആരോഗ്യശാസ്ത്രം) (8) ആംഗീരസമഹർഷി (വേദമന്ത്രരചന) (9) വാത്സ്യായന മഹർഷി (ശരീരശാസ്ത്രം) (10) ഭരതമുനി (നാട്യശാസ്ത്രം) (11) പിപ്പലാദമുനി (ഉപനിഷദ്) (12) കപിലമുനി (സാംഖ്യദർശനം) (13) പതഞ്ജലി മഹർഷി (യോഗദർശനം) (14) ജൈമിനി മഹർഷി (മീമാംസാദർശനം) (15) വൈശമ്പായന മഹർഷി (വേദമന്ത്രരചന) (16) ശ്രീശുകബ്രഹ്മർഷി (പുരാണരചന) (17) ഋഷ്യശൃംഗമഹർഷി (വേദമന്ത്രരചന) (18) യജ്ഞവൽക്യമഹർഷി (യജുർവേദരചന) (19) സാംഖ്യായന മഹർഷി (ദർശനരചന) (20) ശൗനക മഹർഷി (വേദാംഗരചന) (21) ശങ്കരാചാര്യർ (അദ്വൈതം) (22) ഗൗതമ മഹർഷി (ദർശനങ്ങൾ) (23) മാധ്വാചാര്യർ (ദ്വൈതം)

**പുരാതന ഭാരതീയ ശാസ്ത്രജ്ഞന്മാർ (ആചാര്യപദവിയിലിരുന്നവർ)**

അനവധി കണ്ടുപിടുത്തങ്ങൾ ഭാരതത്തിൽ നടന്നിട്ടുണ്ട്. അത് ഏതെല്ലാമാണെന്നോ എന്തെല്ലാമാണെന്നോ വിദ്യാർത്ഥികൾക്കറിഞ്ഞുകൂടാ. അടുത്തക്ലാസുകളിലെ പുസ്തകങ്ങളിൽ അത് വിവരിക്കുന്നുണ്ടാകും. അതു പഠിക്കുന്നതിന്റെ മുന്നോടിയായി ഈ പേരുകൾ പഠിക്കണം.

(1) ദ്രോണാചാര്യർ (യുദ്ധശാസ്ത്രം) (2) സുശ്രുത മഹർഷി (ആയുർവേദം) (3) ചരകമഹർഷി (ആയുർവേദം) (4) ഭരദ്വാജമഹർഷി (യന്ത്രസർവസ്വം) (5) ബൗധായന മഹർഷി (ജ്യോമട്രി) (6) നാഗാർജുനാചാര്യൻ (കെമിസ്ട്രി) (7) പിംഗളാചാര്യൻ (ഭാഷാശാസ്ത്രം) (8) പാണിനി (വ്യാകരണശാസ്ത്രം) (9) ശാകടായനമഹർഷി (വ്യാകരണശാസ്ത്രം) (10) യാസ്കാചാര്യൻ (ഭാഷാശാസ്ത്രം) (11) ആര്യഭടാചാര്യൻ I (ജ്യോതിശാസ്ത്രം + ഗണിതം) (12) ആര്യഭടാചാര്യൻ II (ജ്യോതിശാസ്ത്രം + ഗണിതം) (13) ഭാസ്കരാചാര്യൻ I (ജ്യോതിശാസ്ത്രം

+ ഗണിതം) (14) ഭാസ്കരാചാര്യൻ II (ജ്യോതിശാസ്ത്രം + ഗണിതം) (15) വരാഹമിഹിരാചാര്യൻ (ജ്യോതിശാസ്ത്രം + ഗണിതം) (16) ബ്രഹ്മ ഗുപ്താചാര്യൻ (ജ്യോതിശാസ്ത്രം + ഗണിതം) (17) വടേശ്വരാചാര്യൻ (ജ്യോതിശാസ്ത്രം + ഗണിതം) (18) ലല്ലാചാര്യൻ (ജ്യോതിശാസ്ത്രം + ഗണിതം) (19) ലാഘധാചാര്യൻ (ജ്യോതിശാസ്ത്രം + ഗണിതം) (20) മഞ്ജുളാചാര്യൻ (ജ്യോതിശാസ്ത്രം + ഗണിതം)

**ഭാരതീയഗ്രന്ഥങ്ങൾ (ആത്മീയഗ്രന്ഥങ്ങൾ) :** ഭാരതീയ ഗ്രന്ഥങ്ങളുടെ പേരുകളെക്കുറിച്ചൊരു സാമാന്യജ്ഞാനം ലഭിക്കാൻ വേണ്ടി പരിചയപ്പെടുത്തേണ്ടവ മാത്രമാണിത്. കൂടുതലായുള്ള വിവരണം അടുത്ത ക്ലാസുകളിൽ വരുന്നതാണ്. പേരുകൾ മാത്രം പരിചയപ്പെടുത്തുക.

(1) ഋഗ്വേദം (ആദിമഗ്രന്ഥം) (2) യജുർവേദം (രണ്ടാമത്തെവേദം) (3) സാമവേദം (ഗാനാത്മകമായവേദം) (4) അഥർവവേദം (സമഗ്രജ്ഞാനമുള്ളവേദം) (5) വാത്മീകി രാമായണം (ഇതിഹാസം) (6) മഹാഭാരതം (ഇതിഹാസം) (7) അധ്യാത്മരാമായണം (ആത്മീയത നിറഞ്ഞ രാമചരിതം) (8) മഹാഭാഗവതം (ആത്മീയതനിറഞ്ഞ ശ്രീകൃഷ്ണചരിതം) (9) യോഗവാസിഷ്ഠം (വസിഷ്ഠമഹർഷി ശ്രീരാമനുപദേശിച്ച തത്വശാസ്ത്രം) (11) ഭഗവദ്ഗീത (ശ്രീകൃഷ്ണൻ അർജ്ജുനന് ഉപദേശിച്ചതത്വശാസ്ത്രം)

**പൊതുവായ പേരുകൾ :**

(1) വേദങ്ങൾ (പ്രപഞ്ചചൈതന്യജ്ഞാനം) (2) ഉപനിഷത്തുകൾ (തത്വചിന്താധാര) (3) പുരാണങ്ങൾ (കഥാരൂപത്തിലുള്ള ഉപദേശങ്ങൾ) (4) വേദാംഗങ്ങൾ (വേദപഠന - ആചരണ ഭാഗങ്ങൾ) (5) ഉപവേദങ്ങൾ (ശാസ്ത്രഗ്രന്ഥങ്ങൾ) (6) ഇതിഹാസങ്ങൾ (ചരിത്രഭാഗം) (7) സ്മൃതികൾ (ധർമ്മാനുഷ്ഠാന ഉപദേശം) (8) ശ്രുതികൾ (വേദങ്ങൾതന്നെ) (9) ആയുർവേദം (ആരോഗ്യശാസ്ത്രം) (10) ധർമ്മശാസ്ത്രം (ആചാരങ്ങൾ) (11) ദർശനങ്ങൾ (തത്വചിന്ത) (12) ജ്യോതിഷം (ഗണിതവും ജ്യോതിശാസ്ത്രവും)

**കുട്ടികളറിഞ്ഞിരിക്കേണ്ടത്**

**പഞ്ചപ്രാണൻ :** പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ

**പഞ്ചഭൂതം :** പൃഥ്വി, അപ്, തേജസ്, വായു, ആകാശം

**പഞ്ചജ്ഞാനേന്ദ്രിയം :** കണ്ണ്, ചെവി, മൂക്ക്, നാക്ക്, ത്വക്ക്

**ത്രിഗുണം :** സത്വം, രജസ്, തമസ്

ത്രിമൂർത്തി : ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ

നാലുദിശകൾ : കിഴക്ക്, വടക്ക്, പടിഞ്ഞാറ്, തെക്ക്

ഷഡ്രസം : പുളി, ഉപ്പ്, മധുരം, കയ്പ്, ചവർപ്പ്, എരിവ്

പഞ്ചശുദ്ധി : ശരീരശുദ്ധി, ആഹാരശുദ്ധി, വാക്ശുദ്ധി, കർമ്മശുദ്ധി, മനഃശുദ്ധി

മൂന്ന് അവസ്ഥ : ജാഗ്രത്, സ്വപ്ന, സുഷുപ്തി

ചതുർയുഗം : കൃതയുഗം, ത്രേതായുഗം, ദ്വാപരയുഗം, കലിയുഗം

**ഇതിഹാസ പുരുഷന്മാരും സ്ത്രീകളും :** കുട്ടികൾക്ക്, ഭാരതീയ ഇതിഹാസകഥാപാത്രങ്ങളുടെ പരിചയത്തിനായി, മാതാപിതാക്കൾ/അധ്യാപകർ കൂടുതലായി ഇവരെക്കുറിച്ച് വിവരിച്ചുകൊടുക്കുക.

(1) ശ്രീകൃഷ്ണൻ (2) ഭീഷ്മപിതാമഹൻ (മഹാഭാരതം) (3) ദ്രോണാചാര്യൻ (മഹാഭാരതം) (4) വിദുരൻ (മഹാഭാരതം) (5) ധൃതരാഷ്ട്രർ (മഹാഭാരതം) (6) ധർമ്മപുത്രർ (മഹാഭാരതം) (7) അർജ്ജുനൻ (മഹാഭാരതം) (8) ഭീമൻ (മഹാഭാരതം) (9) നകുലൻ (മഹാഭാരതം) (10) സഹദേവൻ (മഹാഭാരതം) (11) അഭിമന്യു (മഹാഭാരതം) (12) കർണ്ണൻ (മഹാഭാരതം) (13) ദുര്യോധനൻ (മഹാഭാരതം) (14) അശ്വത്ഥാമാവ് (മഹാഭാരതം) (15) ശല്യർ (മഹാഭാരതം) (16) ശ്രീരാമൻ (രാമായണം) (17) ദശരഥൻ (രാമായണം) (18) ലക്ഷ്മണൻ (രാമായണം) (19) ഭരതൻ (രാമായണം) (20) ശത്രുഘ്നൻ (രാമായണം) (21) വസിഷ്ഠൻ (രാമായണം) (22) ജനകൻ (രാമായണം) (23) രാവണൻ (രാമായണം) (34) വിഭീഷണൻ (രാമായണം) (35) കുംഭകർണ്ണൻ (രാമായണം) (37) ഇന്ദ്രജിത്ത് (രാമായണം) (38) ഹനുമാൻ (രാമായണം) (39) ജാംബവാൻ (രാമായണം)

(1) ഗാന്ധാരി (മഹാഭാരതം) (2) കുന്തീദേവി (മഹാഭാരതം) (3) ദ്രൗപതി (മഹാഭാരതം) (4) സത്യഭാമ (മഹാഭാരതം) (5) ഉത്തര (മഹാഭാരതം) (6) സീത (രാമായണം) (7) കൗസല്യ (രാമായണം) (8) കൈകേയി (രാമായണം) (9) സുമിത്ര (രാമായണം) (10) മണ്ഡോദരി (രാമായണം) (11) ശബരി (രാമായണം) (12) അഹല്യ (രാമായണം)

**കുട്ടികൾക്കുള്ള ആചാരസന്ദേശം :** കുട്ടികൾക്കുള്ള ആചാരസന്ദേശങ്ങളും അവയുടെ ഏകദേശ വിവരണവും ഈ പേജുകളിൽ നൽകിയിട്ടുണ്ട്. കുട്ടികളെ, അർത്ഥവും ഉപദേശവും ശാസ്ത്രീയമായി പഠിപ്പിക്കുവാൻ മാതാപിതാക്കൾക്ക് തത്വിഷയത്തിലുള്ള "കുട്ടികൾക്കൊരു ആചാരസന്ദേശം" എന്ന IISH കാസറ്റുകളോ പുസ്തക

ങ്ങളോ വായിച്ചുപഠിച്ചാൽ, എളുപ്പത്തിൽ സാധിക്കും.

പുലരും മുമ്പുണരണം ഉണർന്നാലേറ്റിരിക്കണം
ഇരുന്നാൽ കണ്ണടച്ചുള്ളിൽ പരമദൈവത്തെയോർക്കണം,
അമ്മയെകാണണം മുമ്പിലച്ഛനെ തൊഴിതീടണം
അച്ഛനമ്മമാർ കാണുന്ന ദൈവമാണെന്നുമോർക്കണം
വെളുക്കുമ്പോൾ കുളിക്കണം വെളുത്തുള്ളതുടുക്കണം
വെളുപ്പിൽ ക്ഷേത്രദൈവത്തെ എളുപ്പം തൊഴുതെത്തണം
കാര്യമായ് നിയമം വേണം കാര്യംവിട്ടുകളിക്കൊല
ധൈര്യം വേണം പഠിക്കേണ്ടും കാര്യത്തിൽ ശ്രദ്ധവെക്കണം
നേരുകേടിൽ പേടിവേണം നേരുചൊല്ലേണമെപ്പോഴും
ആരും സ്നേഹിച്ചീടുംവണ്ണം ചേരും വൃത്തിയിൽ നിൽക്കണം
കൂട്ടർകൂടിത്തകർത്തോരോ കൂട്ടു കൂടും കിടാങ്ങളിൽ
കൂട്ടുകൂടല്ല മര്യാദ കൂട്ടുകാരോടു ചേരണം
അന്തിയാവുന്ന നേരത്ത് പന്തിയിൽ ദൈവപൂജനം
സ്വന്തം മനസ്സാൽ ചെയ്യേണം സന്ധ്യാനാമം ജപിക്കണം
ദൈവഭക്തിയുറപ്പിക്കും ദേവസ്തോത്രം ചൊല്ലണം
കേവലം ദൈവമാഹാത്മ്യം ഭാവനക്കിതുസാധനം

(കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ)

## നിത്യജീവിതത്തിലനുഷ്ഠിച്ച് ശീലിക്കേണ്ടതായ ആചാരങ്ങൾ

(ഈ വിഷയത്തിലെ ശാസ്ത്രീയ സത്യങ്ങളെക്കുറിച്ചും തത്വങ്ങളെക്കുറിച്ചുമുള്ള പുസ്തകം IISH ൽനിന്ന് ലഭ്യമാണ് മാതാപിതാക്കളും അധ്യാപകരും ഈ വിഷയം ശാസ്ത്രീയമായി പഠിച്ച്, പഠിപ്പിക്കാവുന്നതാണ്)

1. സൂര്യോദയത്തിനുമുമ്പ് എല്ലാദിവസവും ഉണരേണ്ടതാണ്. അപ്രകാരമായാൽ ബുദ്ധിശക്തി, ഓർമ്മശക്തി, ആരോഗ്യം, സന്തോഷം ഇവ കാര്യമായി വർദ്ധിക്കുന്നു. തലച്ചോറ് ഏറ്റവും പ്രവർത്തനോന്മുഖമാകുന്ന സമയമാണിത്.

2. എഴുന്നേറ്റ് ഏതാനും മിനിറ്റ് കിടക്കയിൽ തന്നെ കിഴക്കോട്ടു തിരിഞ്ഞു കണ്ണുമടച്ചിരിക്കണം. ഇന്നത്തെ ദിവസം നല്ലതുപോലെ പഠിക്കുവാനും സന്തോഷപ്രദമാക്കുവാനും സഹായിക്കണമേ എന്ന് പ്രാർത്ഥിക്കണം.

3. സാധിക്കുന്നവർ **'കരാഗ്രേ വസതേ ലക്ഷ്മി, കരമധ്യേ സരസ്വതീ കരമൂലേ സ്ഥിതാ ഗൗരീ പ്രഭാതേ കരദർശനം'** എന്ന മന്ത്രം ചൊല്ലി, കൈനോക്കി കൈകൾ തമ്മിൽ കൂട്ടിത്തിരുമ്മി, മുഖം തടവണം.

4. ഒരു പ്രാർത്ഥന കൂടി പതിവുണ്ട്. **'സമുദ്രവസനേ ദേവീ പർവത സ്തനമണ്ഡിതേ വിഷ്ണുപത്നീ നമസ്തുഭ്യം പാദസ്പർശം ക്ഷമ സ്വമേ.'** - നമ്മുടെ സർവ്വതിനും ആധാരമായ ഭൂമിയെ തൊട്ടുതലയിൽ വയ്ക്കുന്നതിനുള്ള മന്ത്രമാണിത്. ഇതും ചൊല്ലി ഒരിക്കൽകൂടി ഈശ്വ രനെ ധ്യാനിച്ചുകൊണ്ട് എഴുന്നേൽക്കണം. (ഇത്രയും ചെയ്യുന്നതിന്റെ ശാസ്ത്രീയലക്ഷ്യം, മണിക്കൂറുകളോളം ഭൂമിക്കു സമാന്തരമായി കിടന്ന ശരീരം പെട്ടെന്ന് ഭൂമിക്കു കുത്തനെയാകുമ്പോൾ, രക്തചംക്രമണത്തിന് ഹൃദയത്തിന് ഏൽക്കേണ്ടിവരുന്ന പ്രവർത്തന സമ്മർദ്ദം സാവധാന ത്തിലാക്കുവാൻ സാധിക്കും.

5. കുട്ടികൾ, ബെഡ്കോഫിയോ ചായയോ കുടിക്കുന്ന ശീലം ഒഴിവാ ക്കണം. (തലേദിവസത്തെ ഭക്ഷ്യാംശങ്ങൾ പല്ലിനിടക്കുള്ളത്, വായിലെ സൂക്ഷ്മാണുക്കളുടേയും എൻസൈമുകളുടേയും പ്രവർത്തനത്താൽ ദുർഗന്ധമുണ്ടാക്കുന്ന ഉൽപന്നങ്ങളായി മാറുന്നത്, ആമാശയത്തിലേക്ക് പോകുന്നത് ഒഴിവാക്കാനാണിത്)

6. രാവിലെ ചൂടു വെള്ളത്തിലൊ തണുത്തവെള്ളത്തിലെ കുളിക്കുന്നത് ആന്തരികവും ബാഹ്യവുമായ ശരീരശുദ്ധിക്കുത്തമമാകയാൽ പ്രഭാത സ്നാനം പരിശീലിക്കണം.

7. ആഴ്ചയിൽ രണ്ടുദിവസമെങ്കിലും എണ്ണതേച്ചുകുളിക്കുന്നത് ത്വക്കിന്റെ സംരക്ഷണത്തിനും ത്വക്ക് രോഗം ഒഴിവാക്കുന്നതിനും ഉത്ത മമാണ്.

8. പ്രഭാതപ്രാർത്ഥന മാനസികമായ നന്മക്കുതകുന്നു. പ്രാർത്ഥനക്കുള്ള മന്ത്രങ്ങൾ ഈ പുസ്തകത്തിൽതന്നെ നൽകിയിട്ടുണ്ട്. അവനവനറി യാവുന്നതും പ്രാർത്ഥനയിലുൾപ്പെടുത്താം.

9. മൂന്നുപ്രാവശ്യമെങ്കിലും ഗായത്രിമന്ത്രം ജപിക്കണം.

ഓം ഭൂഃ ഭുവഃ സ്വഃ ഓം തത് സവിതൃവരേണ്യം
ഭർഗോ ദേവസ്യ ധീമഹി ധീയോ യോ നഃ പ്രചോദയാത്

കീർത്തനങ്ങൾ അറിയാവുന്നവ ചൊല്ലുക. നാമം ജപിക്കുക അതി നുശേഷം

സഹ നാവതു സഹനൗഭുനക്തു സഹവീര്യം കരവാവഹൈ

തേജസ്വിനാ വധീതമസ്തു മാ വിദ്വിഷാവഹൈ

ആ നോ ഭദ്രാഃ ക്രതവോ യന്തുവിശ്വതഃ

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

(ഒരുമിച്ച് വർത്തിക്കാം, ഒരുമിച്ച് ഭക്ഷിക്കാം ഒരുമിച്ച് പ്രവർത്തിക്കാം അപ്രകാരം തേജസ്വികളായിത്തീരാം. ആരോടും വിദ്വേഷമില്ലാതെ ജീവിക്കാം. നന്മനിറഞ്ഞ ചിന്താധാരകൾ എല്ലായിടത്തുനിന്നും വന്നുചേരട്ടെ. അധ്യാത്മിക-ആദിഭൗതിക-ആദിദൈവതാശാന്തിയുണ്ടാകട്ടെ!

പൂർണ്ണമദഃ പൂർണമിദം പൂർണാത് പൂർണമുദച്യതേ

പൂർണസ്യ പൂർണമാദായ പൂർണമേവാവശിഷ്യതേ

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

(സമഗ്രവും സമ്പൂർണവുമായ ഈശ്വരചൈതന്യം സമ്പൂർണമായിത്തന്നെ വർത്തിക്കുന്നു. അതിൽനിന്നും സമ്പൂർണമായത് ഉദയം ചെയ്യുന്നു. അത് അക്ഷയമായതിനാൽ എത്രയെടുത്താലും അത്രതന്നെ അവശേഷിക്കുന്നു.)

ഭദ്രം കർണ്ണേഭിഃ ശ്രുണയാമ ദേവാഃ ഭദ്രം പശ്യേമാക്ഷഭിർയജത്രാഃ

സ്ഥിരൈരംഗൈസ്തുഷ്ടു വാംസ സ്തനൂഭിഃ

വ്യശേമ ദേവഹിതം യദായുഃ

(നന്മനിറഞ്ഞത് ചെവികൾകൊണ്ടു കേൾക്കുമാറാകട്ടെ നന്മനിറഞ്ഞത് കണ്ണുകൾ കൊണ്ടുകാണുമാറാകട്ടെ. ആരോഗ്യമുള്ള ശരീരാവയവങ്ങളാൽ, ആയുസ്സുള്ളിടത്തോളം ദൈവഹിതങ്ങളായ കർമ്മങ്ങളനുഷ്ഠിക്കുവാൻ ഇടവരട്ടെ- ജഗദീശ്വരാ!

(അതിനുശേഷം)

ഓം തമസോ മാ ജ്യോതിർഗമയ അസതോമാ സത്ഗമയ

മൃത്യോർമാ അമൃതം ഗമയ ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

10. ഈ മന്ത്രം കൂടി ചൊല്ലികഴിഞ്ഞാൽ 5 മുതൽ 10 വരെ സൂര്യനമസ്ക്കാരം ചെയ്യണം. ഏഴ് യോഗാസനങ്ങൾ ചേർന്നതാണ് സൂര്യനമസ്ക്കാരം. ഇത് പ്രഭാതസൂര്യൻ ഉദിച്ചുവരുന്ന സമയത്താകുന്നത് ഉത്തമമാണ്. (പ്രഭാതസന്ധിയിൽ)

11. പ്രാണായാമം ചെയ്യുവാനും പഠിക്കണം, സാവധാനത്തിൽ അതു സാധിക്കും.

12. ഒന്നോ രണ്ടോ ചെറിയഗ്ലാസ് തുളസിവെള്ളം ചായക്കുമുമ്പ് കുടിക്കുന്നത് ആരോഗ്യത്തിനും രോഗപ്രതിരോധശക്തിക്കും നല്ലതാണ്.

13. പഠിക്കുവാൻ സമയമുള്ളിടത്തോളം കിഴക്കോട്ടു തിരിഞ്ഞിരുന്നു പഠിക്കണം. കഴിവതും പഠിക്കുന്നവേളയിൽ കസേരയിലിരിക്കുകയാണെങ്കിൽ കാലാട്ടരുത്. തുറസ്സായ സ്ഥലത്തിരുന്നു പഠിക്കണം.

14. വിദ്യാലയത്തിലേക്ക് പുറപ്പെടുന്നതിന് മുമ്പുള്ള പ്രഭാതഭക്ഷണത്തിൽ സസ്യാഹാരം മാത്രമാക്കുക. സാധിക്കുന്നിടത്തോളം പഴയ സമ്പ്രദായത്തിലെ ഭക്ഷണമാക്കുക. ഭക്ഷണത്തിനുമുമ്പ് പ്രാർത്ഥന നിർബന്ധമാണ്. - മന്ത്രമിതാണ് (ഭഗവത്ഗീത)

ബ്രഹ്മാർപ്പണം ബ്രഹ്മഹവിർ ബ്രഹ്മാഗ്നൗ ബ്രഹ്മണാഹുതം
ബ്രഹ്മൈവ തേന ഗന്തവ്യം ബ്രഹ്മകർമ്മസമാധിനഃ

15. വിദ്യാലയത്തിലേക്കിറങ്ങുമ്പോൾ മാതാപിതാക്കളുടെ (കുട്ടിയുടെ ശിരസ്സിൽ കൈവച്ചുള്ള) അനുഗ്രഹം സ്വീകരിച്ചതിനുശേഷമേ ഇറങ്ങാവൂ.

16. അധ്യാപകരോടു സംസാരിക്കുമ്പോഴും, അവരെ വണങ്ങുമ്പോഴും അനുശാസിക്കേണ്ട തന്മയത്വം അഭ്യസിക്കണം. മറ്റു വിദ്യാർത്ഥികളുമായി സഹകരിച്ചു പ്രവർത്തിക്കുവാനും, ജയപരാജയങ്ങൾ പങ്കുവയ്ക്കാനും അഭ്യസിക്കണം. കളികളും, പഠനവുമെല്ലാം സഹവർത്തിത്വത്തിനുള്ള പരിചയം നൽകുന്ന വഴികളാണ്.

17. വിദ്യാലയത്തിൽനിന്ന് വീട്ടിലേയ്ക്ക് വന്നാൽ കൈകാൽ മുഖം കഴുകിവേണം പ്രവേശിക്കാൻ. അത് ആരോഗ്യസംരക്ഷണചര്യയായി ശീലിക്കണം.

18. വൈകുന്നേരം കുറച്ചുസമയമെങ്കിലും കളിക്കാൻ വിനിയോഗിക്കണം. കൂട്ടുകാരുമായി കുറച്ചുസമയമെങ്കിലും ചിലവഴിക്കാനും സാധിക്കണം.

19. സായംസന്ധ്യയിൽ കുളിച്ച് സന്ധ്യാനാമം, പ്രാർത്ഥന ഇവ വിളക്കുകത്തിച്ചുവച്ച് 10-15 മിനിറ്റെങ്കിലും നടത്തണം.

20. രാത്രിയിലെ അത്താഴത്തിനുമുമ്പോ കഴിഞ്ഞോ, പഠനത്തിനു മുമ്പോ ശേഷമോ മാതാപിതാക്കളുമായും കുടുംബാംഗങ്ങളുമായും പ്രത്യേകിച്ച് മുതിർന്നവരുമായി കുറേസമയം ചിലവഴിക്കണം. കഥകൾ കേൾക്കാനും ഈ അവസരം വിനിയോഗിക്കണം. ഉപദേശങ്ങൾ സ്വീകരിക്കാനും പല സംശയങ്ങളും തീർക്കുവാനുമുള്ള സമയം കണ്ടെത്തണം.

21. കിടക്കുന്നതിനുമുമ്പ് അൽപസമയം കിടക്കയിലിരുന്നു പ്രാർത്ഥിക്കണം. ഈ പ്രാർത്ഥന പടിഞ്ഞാറ് ദിശ നോക്കിയാകുന്നത് ഉത്തമം. അതിനുശേഷമേ കിടക്കാവൂ. കഴിയുന്നത്രയും കൃത്യസമയത്ത് ഉറങ്ങാൻ കിടക്കണം.

22. വടക്കോട്ട് തലവെച്ച് കിടക്കുന്നത് തലച്ചോറിലേക്കുള്ള രക്തചംക്രമണത്തിന് തടസ്സമുണ്ടാക്കാൻ സാധ്യതയുള്ളതുകൊണ്ട് അതൊഴിവാക്കണം.

23. മുടക്കദിവസങ്ങളിൽ കുറെ നല്ലകാര്യങ്ങൾ, ഭാവിയിൽ പ്രയോജനപ്പെടുന്നത് പഠിക്കാൻ വിനിയോഗിക്കണം. പൈതൃകമായ അറിവുകൾ നേടാൻ വിനിയോഗിക്കുന്നതും ഉത്തമമാണ്.

24. മുടക്കദിവസങ്ങളിലും ക്ഷേത്രദർശനത്തിന് സമയം കണ്ടെത്തണം.

25. മുടക്കദിവസങ്ങളിൽ അഭ്യസിക്കാവുന്ന ചിലകാര്യങ്ങൾ

a. അക്ഷരശ്ലോകമത്സരത്തിനുള്ള ശ്ലോകങ്ങൾ
b. ഭഗവദ്ഗീതാപഠനം
c. പുരാതന ശാസ്ത്രപൈതൃകവിഷയം
d. പുരാതന കളികൾ
e. പുരാതന കവിതകൾ, കഥകൾ
f. പുരാണ/ഇതിഹാസ ഭാഗങ്ങൾ
g. സുഭാഷിതം/പഴമൊഴി/കീർത്തനങ്ങൾ

## കുട്ടികൾക്കൊരു ഈശ്വര സങ്കൽപസന്ദേശം

ഭാരതീയ ഈശ്വരസങ്കൽപത്തെക്കുറിച്ച് ഒരു ഏകദേശരൂപം ലഭിക്കാനാണീവിവരണം. അടുത്ത ക്ലാസിലേക്കു പോകുമ്പോൾ കൂടുതൽ ഗഹനമായി പഠിക്കാൻ സാധിക്കണം. (ആവശ്യമെങ്കിൽ ഈ വിഷയത്തിൽ കുട്ടികൾക്കുള്ള IISH കാസറ്റുപയോഗിക്കുക.)

ഭാരതീയ ഈശ്വരസങ്കല്പം മറ്റു വിശ്വാസങ്ങളിൽനിന്നും ഭിന്നമായതിനാൽ ഈശ്വരസങ്കൽപത്തെക്കുറിച്ച് വ്യക്തമായ ബോധം കുട്ടികളിലുണ്ടാകണം. അന്ധമായ വിശ്വാസമോ അന്ധവിശ്വാസമോ ഉണ്ടാകരുത്. ഭാരതീയ ഈശ്വരസങ്കൽപത്തിന്റെ അടിസ്ഥാനരൂപം പ്രപഞ്ചം തന്നെയാണ്. ഓരോ വസ്തുവിലും നിലനിൽക്കുന്ന ഊർജ്ജമാണ് ഭാര

തീയർ പറയുന്ന ചൈതന്യം (അതിന്റെ അർത്ഥം ചേതനയുണ്ടാക്കുന്നത്). ആന്തരികമായ് വർത്തിച്ചുകൊണ്ട് സ്വയം പ്രവർത്തിക്കുന്നതിനാലാണ് ഭാരതീയർ അതിൽ ഈശ്വരസാന്നിദ്ധ്യം അഥവാ പ്രപഞ്ചചൈതന്യത്തിന്റെ സാന്നിദ്ധ്യം കാണുന്നത്. (ഇത്രയും കാര്യങ്ങൾ കുട്ടികൾ ഉപരിപ്ലവമായിട്ടാണെങ്കിലും മനസ്സിലാക്കണം.) അതിനുള്ള ഉദാഹരണങ്ങൾ കഥാരൂപത്തിൽ പറഞ്ഞുകൊടുക്കണം. ഒരു മാവിൽ മാങ്ങയുണ്ടാകുന്ന രീതി വിവരിച്ചുകൊടുക്കുക. മാവ് പൂത്ത്, ആ പൂവിലെ ഒരു കണ്ണിമാങ്ങ, ദിവസങ്ങൾകൊണ്ട് വളർന്ന് വരുന്നത് വിവരിക്കുക. ഈ വളർച്ച അതിനകത്ത് സ്വയം പ്രവർത്തിക്കുന്ന ഒരു ശക്തിയുള്ളതുകൊണ്ടാണുണ്ടാകുന്നത്. ഈശക്തിയാണ് നമ്മുടെ ചുറ്റും കാണുന്ന ചെടികളിലും, ജന്തുക്കളിലുമുള്ളത്. അവ ശബ്ദിക്കുന്നതും നോക്കുന്നതും, പുല്ലുതിന്നുന്നതും എല്ലാം അതാതുജീവിയിൽ വർത്തിക്കുന്ന സ്വതസിദ്ധമായ അറിവാണെന്ന് വിവരിക്കുന്നു.

കോഴിക്കുഞ്ഞ് വളരുന്നതും, ശബ്ദിക്കുന്നതും മണ്ണുമാന്തുന്നതും അതിനെ ആരും പഠിപ്പിച്ചിട്ടല്ലല്ലോ. ആ അറിവ് അതിലുണ്ടായിരുന്നു. ഇതുപോലെ മനുഷ്യശരീരത്തിലെ കാര്യങ്ങൾ വിവരിക്കുക. കണ്ണുകൊണ്ടു കാണുവാൻ സാധിക്കുന്നതും, ചെവിയുടെ പ്രവർത്തനത്താൽ ശബ്ദം തിരിച്ചറിയുവാൻ സാധിക്കുന്നതും, നാക്കിന്റെ പ്രവർത്തനത്താൽ ഓരോ വസ്തുവിന്റെയും സ്വാദറിയാൻ സാധിക്കുന്നതും എങ്ങിനെയാണെന്ന് ചിന്തിക്കുക. ശരീരഭാഗങ്ങളിലെല്ലാം സ്വതസിദ്ധമായ ഒരു ജ്ഞാനം (സെല്ലുകളിൽ അഥവാ) കോശങ്ങളിലുണ്ട്. നമ്മുടെ യാതൊരു നിയന്ത്രണത്തിലുമല്ല കൃത്യമായി ഹൃദയമിടിപ്പ്, ശ്വാസഉച്ഛ്വാസം, വിയർക്കുന്നത്, ദഹനക്രിയ ഇവയെല്ലാം നടക്കുന്നത്. ഇപ്രകാരം സർവ ജീവനുള്ളതിലും പ്രവർത്തിക്കുന്ന ചൈതന്യത്തെയാണ് ഭാരതീയർ ഈശ്വരനായി കാണുന്നത്.

. പ്രപഞ്ചത്തിന്റെ രൂപസാദൃശ്യത്തിലാണ്, നീലനിറം കൊടുത്ത് അനന്തമായ ഒരു വിഷ്ണുരൂപത്തിൽ നാം ഈശ്വരനെ കാണുന്നത്, ആകാശത്തിന്റെയും കടലിന്റേയും നിറമാണ് നീല. അത് അനന്തതയുടെ ലക്ഷണവുമാണ്. പ്രപഞ്ചചൈതന്യത്തിന് നാമൊരു രൂപം കൊടുത്തതാണ് വിഷ്ണുരൂപം.

സൃഷ്ടി നടത്തുന്നത് ബ്രഹ്മചൈതന്യത്തിൽനിന്നായതിനാൽ, മനുഷ്യരൂപത്തിലൂടെ നാം ബ്രഹ്മാവിനെ ദർശിച്ചു. അതുപോലെ ശക്തിയായ അഗ്നി-വായു- ജലം-ആയുധം-രോഗം എന്നിവയുടെ ചിഹ്നവു

മായി തൃക്കണ്ണും, ജഡയും, ജഡയിലെ ജലപ്രവാഹവും, തൃശൂലവും, രോഗത്തിന്റെ ചിഹ്നമായ സർപ്പവും വച്ച് മഹാദേവരൂപം ദർശിച്ചു. അതുകൊണ്ടാണ് ഭാരതീയ തൃമൂർത്തി സങ്കൽപം എന്ന സങ്കൽപമായി വിവരിക്കുന്നത്.

പ്രപഞ്ചചൈതന്യത്തിന്റെ ഒരംശം തന്നെ ജീവന്റെ ഭാഗമായിത്തീർന്ന് പരിണാമത്തിലൂടെ മനുഷ്യൻവരെ ആയിത്തീർന്നതിന്റെ മാറ്റം വിവരിക്കാനാണ് ദശാവതാരവിവരണമുണ്ടായത്. ആദ്യമായി ജീവനുൽഭവിച്ചത്. ജലത്തിലായതിനാൽ **മത്സ്യം,** അത് ജലത്തിലും കരയിലും ജീവിക്കാൻ സാധിക്കുന്ന ഒന്നായി പരിണമിച്ചപ്പോൾ **കൂർമ്മം,** അതിൽനിന്ന് കരയിൽ വളരുന്ന നാൽക്കാലിയായപ്പോൾ **വരാഹം,** പകുതി മനുഷ്യനും-മൃഗവുമായ രൂപത്തിലെത്തിയപ്പോൾ **നരസിംഹം** പിന്നീട് കുള്ളനായ എക്സിമോയെപോലുള്ള മനുഷ്യനായപ്പോൾ വാമനൻ, അതിൽ അക്രമസ്വഭാവമുള്ള, വെല്ലുവിളിച്ചുകൊണ്ട് ആയുധശക്തികൊണ്ട് ചുറ്റുപാടുകളെ കീഴടക്കുന്ന, മനുഷ്യനെ പ്രതിനിധീകരിക്കുന്ന പരശുരാമനായി, കൃഷിചെയ്ത് ഒരിടത്തു വസിക്കുന്നവന്റെ ചിഹനമായ കലപ്പയുമായി ബലരാമനെ ദശാവതാരത്തിൽ ഉൾപ്പെടുത്തി. ധാർമ്മിക ബോധമുള്ള ഉത്തമനായ ഒരു മനുഷ്യന്റെ സർവ്വലക്ഷണങ്ങളും നൽകി ശ്രീരാമനെ വിവരിച്ചു. അച്ഛനോട്, അമ്മയോട്, സഹോദരന്മാരോട്, ഗുരുക്കന്മാരോട്, ശത്രുവിനോടുപോലും എങ്ങിനെ ധർമ്മാനുസരണം പെരുമാറണമെന്ന് ശ്രീരാമനിലൂടെ ഭാരതീയരെ പഠിപ്പിച്ചത് ദശാവതാരത്തിന്റെ ഭാഗമായി. സങ്കീർണങ്ങളായ സാമൂഹ്യ പ്രശ്നങ്ങളെ കൈകാര്യം ചെയ്ത ശ്രീകൃഷ്ണന്റെ നിലവാരത്തിലേക്ക് മനുഷ്യനെ ഉയർത്തി. അവസാനം സ്വയം നശിക്കുവാൻ തയ്യാറാകാൻ പോകുന്ന മനുഷ്യന്റെ പ്രതിനിധിയുടെ രൂപത്തിൽ കൽകി (ഖഡ്ഖി-വാൾ ധരിച്ചവൻ)യും ദശാവതാരത്തിലൂടെ വന്നു.

ശ്രീരാമന്റെയും ശ്രീകൃഷ്ണന്റേയും ജീവിതസന്ദേശങ്ങളിൽ നല്ലതെല്ലാം ഇന്നും പ്രസക്തമായതുകൊണ്ട് നാം അത് നിരന്തരം വായിക്കുന്നു. കഥകളും ചരിത്രങ്ങളും ഓർമ്മിക്കുന്നു. ഈശ്വരാവതാരങ്ങളായി പൂജിക്കുന്നു.

മനുഷ്യന്റെ സമഗ്രമായ നന്മയ്ക്ക് കാരണവും അനുഗ്രഹദായകവുമായ സർവശക്തിയേയും ഭാരതീയർ ഈശ്വരതുല്യമായി കണ്ടതിനാലാണ് ഭൂമി, സൂര്യൻ, വായു, ജലം, ജ്യോതിർഗോളങ്ങൾ ഇവയ്ക്കെല്ലാം

ഈശ്വരാംശമുണ്ടായത്. ഔഷധികളായതുകൊണ്ടാണ് തുളസിയും ആൽമരവും എല്ലാം പൂജനിയമായിത്തീർന്നത്.

ഭാരതീയർ ക്ഷേത്രത്തിലേയ്ക്ക് പോകുന്നത് ശാരീരികവും മാനസികവുമായ ഊർജ്ജലബ്ധിക്കാണ്. അതോടൊപ്പം പ്രാർത്ഥനയും വേണം എന്നും ഓർമ്മിക്കണം.

വിദ്യയുടെ ദേവത - ശ്രീ സരസ്വതി, സമ്പത്തിന്റെ ദേവത - ശ്രീ ലക്ഷ്മി, ശക്തിയുടെ ദേവത - ശ്രീ പാർവ്വതി, സൃഷ്ടിയുടെ ദേവൻ - ബ്രഹ്മാവ്, സ്ഥിതിയുടെ (സംരക്ഷണത്തിന്റെ) ദേവൻ - മഹാവിഷ്ണു, സംഹാരത്തിന്റെ ദേവൻ - ശിവൻ

(ഓരോ ജീവജാലവും, ജന്തുജാലവും അതാതിന്റെ ആയുഷ്കാലം കഴിയുമ്പോൾ മരിക്കുക അല്ലെങ്കിൽ നശിക്കുക എന്നത് പ്രകൃതി നിയമമാണ്. ആ പ്രകൃതി നിയമത്തിനെയാണ് ഭാരതീയർ ഈശ്വരനിയോഗം തന്നെയായി കാണുന്നത്. അതിന്റെ അധീശനായ പ്രകൃതി ചൈതന്യം തന്നെയായ ശിവൻ)

വിഘ്നമില്ലാതാക്കുന്ന ഈശ്വരചൈതന്യം - വിഘ്നേശ്വരൻ, ജ്ഞാനത്തിന്റെ അവതാരം.- സുബ്രഹ്മണ്യൻ.

സർവചരാചരങ്ങൾക്കും ആധാരമായതുകൊണ്ട് സൂര്യൻ ഈശ്വരനായി. നമ്മുടെ ജീവന്റെ നിലനിൽപ് ഭൂമിയിലായതുകൊണ്ട് ഭൂമിദേവിയായി. മാതാവായും നാം ഭൂമിയെ കാണുന്നു. ചരാചരങ്ങളുടെ നന്മക്കു കാരണമായതും ശക്തിയുള്ളതുമായ എല്ലാം ശക്തിയെ ഉപാസിക്കുന്ന ഭാരതീയർക്ക് ഈശ്വരീയ ശക്തിയായിത്തീർന്നു.

ജീവിതചര്യയുടെ ഭാഗമായ ഉപകരണങ്ങൾ വർഷത്തിലൊരിക്കൽ നാം ആയുധപൂജയ്ക്ക് വയ്ക്കുന്നു. ജ്ഞാനം അഥവാ അറിവിന്റെ ഉറവിടമായതുകൊണ്ട് പുസ്തകങ്ങൾ പൂജിക്കുന്നു. അമ്മയുടെ പാൽ കഴിഞ്ഞാൽ നാം ശരീരവളർച്ചയ്ക്ക് ആശ്രയിക്കുന്നതും, മാതാവിന്റെ പാലിനു തുല്യമായ ഘടനയുള്ളതുമായ പാൽ ആയതുകൊണ്ട് പശുവിനെ മാതാവായി കാണുന്നു. നല്ലതെല്ലാം ഈശ്വരീയമായും തിന്മയെല്ലാം ആസുരികമായും കാണുന്നതാണ് ഭാരതീയപൈതൃകത്തിലെ ശാശ്വതഈശ്വരസങ്കല്പം.

### സുഭാഷിതം

കഴിയുന്നത്രയും ശ്ലോകങ്ങൾ അക്ഷരശുദ്ധിയോടെ മനപ്പാടമാക്കുക. അർത്ഥം മാതാപിതാക്കൾ പഠിച്ച് പഠിപ്പിക്കുക. (ആവശ്യമെങ്കിൽ കുട്ടികൾക്കുള്ള IISH കാസറ്റുകളുപയോഗിക്കുക)

1. **ഉദ്യമം സാഹസം ധൈര്യം ബുദ്ധി ശക്തി പരാക്രമൗ**
**ഷഡേതേ യത്രവർത്തന്തേ ദൈവം തത്രപ്രകാശയേത്.**

കർമ്മനിരത, സാഹസികത, ധൈര്യം, ബുദ്ധി, ശാരീരിക ശക്തി, വെല്ലുവിളി ഏറ്റെടുക്കാനുള്ള മനോഭാവം ഈ ആറു കഴിവുകളുള്ള വ്യക്തിക്ക് സ്വാഭാവികമായും ഈശ്വരാനുഗ്രഹമുണ്ടാകും.

2. **അഗ്രത ചതുരോ വേദാ പൃഷ്ഠത സശരം ധനുഃ**
**ഇദം ബ്രാഹ്മ്യം ഇദം ക്ഷാത്രം ശാപാദപി ശരാദപി**

നീ അറിവിന്റെ ഉറവിടമായിരിക്കണം, നിന്റെ പുറകിൽ ധനുസ്സും ശരവും ഉണ്ടായിരിക്കണം. എവിടേയാണോ അറിവിന്റെ ബ്രാഹ്മശക്തി യുപയോഗിക്കേണ്ടത് അതുപയോഗിച്ചും, എവിടേയാണോ ക്ഷാത്രമായ ധനുസ്സിന്റെ ശക്തിയുപയോഗിക്കേണ്ടത് (മസിൽപവർ) അതുപയോ ഗിച്ചും മുന്നേറുക.

3. **സംപത്സുമഹതാം ചിത്തം ഭവേത് ഉൽപലകോമളം**
**ആപത്സു ച മഹാ ശൈല ശിലാ സംഘാതകർക്കശം**

മഹാത്മാക്കളുടെ മനസ്സ് സമ്പത്തു കാലത്ത് അതിസുന്ദരവും മൃദു വുമായിരിക്കും, ആപത്തുകാലത്താകട്ടെ ഒരു വലിയ പാറക്കല്ലുപോലെ അതു കർക്കശവുമായിരിക്കും.

4. **നിന്ദന്തു നീതി നിപുണാഃ യദി വാ സ്തുവന്തു**
**ലക്ഷ്മീ സമാവിശതു ഗച്ഛതു വാ യദേഷ്ടം**
**അദ്യൈവ വാ മരണമസ്തു യുഗാന്തരേ വാ**
**ന്യായാത്പഥഃ പ്രവിചലന്തി പദം ന ധീരാഃ**

നിന്ദിച്ചാലും സ്തുതിച്ചാലും, അവർ സമ്പന്നരായിത്തീർന്നാലും ദരി ദ്രരായിത്തീർന്നാലും ഇന്നുതന്നെ മരണം സംഭവിച്ചാലും, യുഗങ്ങൾക്കു ശേഷം മരണം സംഭവിച്ചാലും ന്യായമെന്നറിയാവുന്ന പന്ഥാവിൽ നിന്ന് ധീരന്മാർ വ്യതിചലിക്കുകയേയില്ല.

5. **യസ്യ പുത്ര വശീഭൂതാ ഭാര്യാഛന്ദാനുഗാമിനീ**
**വിഭവേ യശ്ച സന്തുഷ്ട തസ്യ സ്വർഗം ഇഹൈവ ഹി**

പിതാവിന്റെ ഇച്ഛക്കനുസരിച്ചു പ്രവർത്തിക്കുന്ന പുത്രൻ, ഭർത്താവിന്റെ ഇച്ഛക്കനുസരിച്ചു പ്രവർത്തിക്കുന്ന ഭാര്യ, ഉള്ളതുകൊണ്ട് തൃപ്തനാകുവാൻ സാധിക്കുന്ന വ്യക്തി, ഇവർക്കെല്ലാം സ്വർഗം ഇവി ടെത്തന്നെയാണ്. (സ്വർഗം എന്നത് നാം സ്വയം ഉണ്ടാക്കിയെടുക്കുന്ന അനുഭൂതിയാണ്)

6. **ന വിശ്വസേത് കുമിത്രേ ച മിത്രേ ചാപി ന വിശ്വസേത്**
**കദാചിത് കുപിതം മിത്രം സർവം ഗുഹ്യം പ്രകാശയേത്**

ദുഷ്ടനായ സുഹൃത്തിനെ വിശ്വസിക്കരുത്. നല്ല മിത്രത്തിലും പരിധിക്കപ്പുറം വിശ്വാസമർപ്പിക്കരുത്, എന്തെങ്കിലും നല്ലമിത്രം ദ്വേഷ്യത്താൽ ശത്രു ആയിത്തീർന്നാൽ, അവനെ വിശ്വസിച്ചേൽപ്പിച്ചതെല്ലാം നഷ്ടപ്പെടും (സ്വകാര്യമായുള്ളത് അവൻ പരസ്യമാക്കും) - മിത്രങ്ങളായാൽപോലും എല്ലാവരേയും എപ്പോഴും വിശ്വസിക്കരുത്.

7. **ശൈലേ ശൈലേ ന മാണിക്യം മൗക്തികം ന ഗജേഗജേ**
**സാധവോ ന ഹി സർവത്ര ചന്ദനം ന വനേവനേ**

എല്ലാ മലകളിലും മാണിക്യമുണ്ടാകില്ല, എല്ലാ ആനകളിലും മുത്തുണ്ടാകില്ല, എല്ലായിടത്തും സജ്ജനങ്ങൾ ഉണ്ടാകണമെന്നില്ല എല്ലാ കാട്ടിലും ചന്ദനം ഉണ്ടാകില്ല. (എല്ലാം എല്ലായിടത്തും പ്രതീക്ഷിക്കരുത് എന്നുസാരം)

8. **പുത്രാശ്ച വിവിധൈഃ ശീലൈനിയോജ്യാഃ സതതം ബുധൈഃ**
**നീതിജ്ഞാഃ ശീലസമ്പന്നാ ഭവന്തി കുലപൂജിതഃ**

പുത്രന്മാരെ വിവിധ ശീലങ്ങളിലൂടെ എപ്പോഴും പരിചിതരാക്കണം. അവൻ ബുദ്ധിമാനും, നീതിമാനും, സമ്പന്നമായ ശീലമുള്ളവനും, മറ്റുള്ളവരാൽ പൂജിക്കപ്പെടുന്നവനുമായിത്തീരണം.

9. **മാതാശത്രുഃ പിതാവൈരീ യാഭ്യാം ബാലാ ന പഠിതാഃ**
**ന ശോഭന്തേ സഭാമധ്യേ ഹംസമധ്യേ ബകാ യഥാ**

വിദ്യ നൽകാത്ത മാതാവ് കുട്ടിക്ക് ശത്രുവാണ്. പിതാവും അപ്രകാരം ശത്രുവാണ്. വിദ്യയില്ലാത്ത കുട്ടി സഭാമധ്യത്തിൽ ഒറ്റപ്പെടുന്നു. എപ്രകാരമെന്നാൽ അരയന്നങ്ങളുടെ കൂട്ടത്തിൽ കൊക്ക് വ്യത്യസ്തമായി വർത്തിക്കുന്നതുപോലെ. (കുട്ടിക്ക് വിദ്യാഭ്യാസം നൽകേണ്ടത് മാതാപിതാക്കളുടെ ധർമ്മമാണ്)

10. **സത്കുലെയോജയേത് കന്യാം പുത്രം വിദ്യാസു യോജയേത്**
**വ്യസനേയോജയേച്ഛത്രും മിത്രം ധർമ്മേണ യോജയേത്**

കന്യകയായ മകളെ നല്ലകുലത്തിൽ പിറന്നവനുമായി യോജിപ്പിക്കുക. പുത്രനെ വിദ്യയുമായി യോജിപ്പിക്കുക, ശത്രുവിനെ ദുഃഖത്തിൽ സഹായിച്ച് തന്നിലേയ്ക്ക് യോജിപ്പിക്കുക. സുഹൃത്തിനെ ധർമ്മമാർഗത്തിലൂടെ യോജിപ്പിക്കുക.

11. **രൂപയൗവനസമ്പന്നാ വിശാലകുല സംഭവാഃ**
**വിദ്യാഹീനാ ന ശോഭന്തേ നിർഗന്ധാ ഇവ കിംശുകാഃ**

രൂപവും, യൗവനവും, ശ്രേഷ്ഠമായ കുലവുമാണെങ്കിൽപോലും വിദ്യാഭ്യാസമില്ലാത്തവൻ ഒരിടത്തും ശോഭിക്കുന്നില്ല. സൗന്ദര്യമുണ്ടെങ്കിലും സുഗന്ധമില്ലാത്ത കിംശുക പുഷ്പം ഒരിടത്തും സ്വീകരിക്കാത്തതുപോലെ.

12. **കോഽതി ഭാരഃസമർത്ഥാനാം കിം ദൂരം വ്യവസായിനാം**
**കോവിദേശഃ സവിദ്യാനാം കഃ അപ്രിയഃ പ്രിയവാദിനാം.**

സമർത്ഥന്മാർക്ക് ഒന്നും ഭാരമില്ല, വ്യവസായികൾക്ക് ദൂരം പ്രശ്നമല്ല വിദ്യയുള്ളവന് വിദേശം എന്നൊന്നില്ല. നല്ലരീതിയിൽ പ്രീതിപൂർവകമായി സംസാരിക്കുവാനറിയുന്നവന് എതിർപ്പുള്ളവരുണ്ടാകില്ല.

13. **ഏകേനാപി സുപുത്രേണ വിദ്യ യുക്തേന സാധുനാ**
**ആഹ്ളാദിതം കുലം സർവം യഥാ ചന്ദ്രേണ ശർവരീ**

ഒരു പുത്രനേയുള്ളൂ എങ്കിൽകൂടി അവൻ വിദ്യാസമ്പന്നനും നല്ല സ്വഭാവമുള്ളവനും ആണെങ്കിൽ ആ കുലത്തിലെ എല്ലാവരും ആഹ്ലാദിക്കുന്നു, ഒരു ചന്ദ്രൻ രാത്രിയെ മുഴുവൻ പ്രകാശമാനമാക്കുന്നതുപോലെ.

14. **കിം ജാതൈർബഹുഭിഃ പുത്രൈഃ ശോകസന്താപകാരകൈഃ**
**വരമേകഃ കുലാംലംബീ യത്രവിശ്രാമ്യതേ കുലം**

ദുഃഖവും പശ്ചാത്താപവുമുണ്ടാകുന്ന അനേകം പുത്രന്മാരുണ്ടായിട്ടെന്തുകാര്യം, കുലത്തിനു മുഴുവനും ആധാരമായ ഒരു സത്പുത്രനുണ്ടായാൽ ആ കുലം അതിലാനന്ദിക്കും.

15. **ലാലയേത് പഞ്ചവർഷാണി ദശവർഷാണി താഡയേത്**
**പ്രാപ്തേ തു ഷോഢശേവർഷേ പുത്രം മിത്രമിവാചരേത്**

അഞ്ചുവയസ്സാകുന്നതുവരെ ലാളിച്ചുവളർത്തുക, പിന്നെയൊരു പത്തുവർഷം ശാസിച്ചുവളർത്തുക. പതിനാറുവയസായാൽ പുത്രനോട് സുഹൃത്തിനോടെന്നപോലെ പെരുമാറുക.

16. **ഏകാകിനാ തപോ ദ്വാഭ്യാം പഠനം ഗായനത്രിഭിഃ**
**ചതുർഭിർഗമനം ക്ഷേത്രം പഞ്ചഭിർബഹുഭിരണം**

തപസ്സിനും ധ്യാനത്തിനും ഒറ്റക്കുപോകണം, പഠനം രണ്ടുപേർ ചേർന്നും, പാടുന്നത് മൂന്നുപേർ ചേർന്നും, ക്ഷേത്രദർശനം നാലുപേർ ചേർന്നും യുദ്ധയാത്രയ്ക്ക് അഞ്ചിൽകൂടുതലനേകംപേർ ചേർന്നും വേണം.

**17. കഃ കാലഃ കാനി മിത്രാണി കോ ദേശഃ കൗ വ്യയാഗമൗ**
**കസ്യാഹം കാ ച മേ ശക്തിരിതി ചിന്ത്യം മുഹുർ മുഹുഃ**

കാലമേത്? സുഹൃത്തുക്കളാരൊക്കെ? ദേശമേത്? വരവ്ചിലവുകളെന്തെല്ലാം? ഞാനാരാണ്, എന്റെ ശക്തിയെന്ത്? ഈ കാര്യങ്ങൾ ഏതു കാര്യത്തിനിറങ്ങുന്നതിനു മുമ്പും ചിന്തിക്കണം (വീണ്ടും വീണ്ടും ചിന്തിക്കണം)

**18. അഭ്യാസാദ് ധാര്യതേ വിദ്യാ കുലം ശീലേന ധാര്യതേ**
**ഗുണേന ജ്ഞായതേ ത്വാർയാഃ കോപോ നേത്രേണ ഗമ്യതേ**

നിരന്തരമായ അഭ്യാസത്താൽ വിദ്യയും, സദാചാര ശീലത്താൽ കുലവും, ഗുണം കൊണ്ട് ശ്രേഷ്ഠത്വവും, കണ്ണിലൂടെ ദ്വേഷ്യവും മനസ്സിലാക്കുവാൻ സാധിക്കണം.

**19. നാസ്തി കാമസമോ വ്യാധി നാസ്തി മോഹസമോ രിപുഃ നാസ്തി**
**കോപസമോ വഹ്നിർനാസ്തി ജ്ഞാനാൽപരം സുഖം**

അത്യാഗ്രഹംപോലെയൊരു രോഗമില്ല, അതിബന്ധമോഹംപോലൊരു ശത്രുവില്ല, കോപത്തെപോലെയൊരു അഗ്നിയുമില്ല, ജ്ഞാനത്തെപോലെ സുഖം മറ്റൊന്നില്ല.

### നന്മയുടെ സന്ദേശങ്ങൾ

| | | |
|---|---|---|
| 1. | സത്യം വദ ധർമ്മം ചര | : സത്യം പറയുക, ധർമ്മമനുഷ്ഠിക്കുക |
| 2. | അഹിംസ പരമോ ധർമ്മ | : വാക്ക്-നോട്ടം-കർമ്മം-ചിന്ത ഇവ കൊണ്ട് ഒരുവനെ ഹിംസിക്കാതെ-വേദനിപ്പിക്കാതിരിക്കുക. |
| 3. | ധർമ്മോ/സ്മത് കുലദേവത | : ധർമ്മമാണ് നമ്മുടെ കുലദേവത |
| 4. | ധർമ്മോരക്ഷതി രക്ഷിതഃ | : ധർമ്മത്തെ രക്ഷിക്കുന്നവനെ ധർമ്മം രക്ഷിക്കുന്നു. |
| 5. | അഹം ബ്രഹ്മാസ്മി | : ഞാൻ ഈശ്വരാംശമാണ്. |
| 6. | തത് ത്വം അസി | : നീയും ഈശ്വരചൈതന്യാംശമാണ് |
| 7. | അയമാത്മ ബ്രഹ്മ | : ഈജീവാത്മചൈതന്യം ഈശ്വരീയമാണ് |
| 8. | പ്രജ്ഞാനം ബ്രഹ്മ | : സർവചരാചരങ്ങളിലും വർത്തിക്കുന്ന സ്വതസിദ്ധമായ അറിവുതന്നെയാണ് ഈശ്വരചൈതന്യം. (ജ്ഞാനം) |

9. മാതൃദേവോ ഭവ, പിതൃ ദേവോ ഭവ, ആചാര്യ ദേവോ ഭവ അതിഥി ദേവോഭവ : അമ്മ-അച്ഛൻ-ആചാര്യൻ-അതിഥി ഇവർ ഈശ്വരതുല്യരാണ്- ദേവന്മാരാണ്.

10. ലോകാഃ സമസ്താഃ സുഖിനോ ഭവന്തു : സർവചരാചരങ്ങൾക്കും സുഖാനുഭൂതിയുണ്ടാകട്ടെ.

11. യോഗക്ഷേമം വഹാമ്യഹം : ലോകനന്മയാണ് എന്റെ ജീവിത ലക്ഷ്യം.

12. മാ വിദ്യിഷാ വഹൈ : ആരോടും വിദ്വേഷം അരുത്

13. ആ നോ ഭദ്രാഃ ക്രതവോ യന്തു വിശ്വതഃ : നന്മ നിറഞ്ഞ ചിന്താധാരകൾഎല്ലായിടത്തുനിന്നും എന്നിലേയ്ക്ക് വന്നു ചേരട്ടെ.

14. ധർമ്മാർത്ഥ കാമമോക്ഷം : ധാർമ്മീകമൂല്യങ്ങൾ, സാമ്പത്തികാഭിവൃദ്ധി, ജീവിത സംതൃപ്തി, പിന്നീട് എല്ലാ ബന്ധങ്ങളിൽനിന്നുമുള്ള മോചനം. ഇതാണ് ജീവിതലക്ഷ്യം.

15. വിദ്യയാഽമൃതമശ്നുതേ : വിദ്യകൊണ്ട് അമരത്വത്തെ പ്രാപിക്കുക.

16. തേജസ്വിനാവധീതമസ്തു : തേജസ്വികളായിത്തീരട്ടെ

17. പശ്യേമ ശരദശ്ശതം, ജീവേമ ശതരശതം : നൂറ് ശരത് ഋതുക്കൾ കാണുവാൻ ഇടവരട്ടെ, നൂറ് ശരത് ഋതുക്കൾ ജീവിക്കാനിടവരട്ടെ.

18. ബ്രഹ്മസത്യം ജഗത്മിഥ്യ : ശാശ്വതമായത് പ്രപഞ്ചചൈതന്യം മറ്റുള്ളവയെല്ലാം താത്കാലികം

19. ശിവം ഭൂത്വാ ശിവം ഭജേത് : സ്വയം ഈശ്വരനിലേക്കുയർന്ന് ഈശ്വരനെ ഭജിക്കുക.

20. ഉത്തിഷ്ഠതാ ജാഗ്രത പ്രാപ്യവരാന്നിബോധതാ : എഴുന്നേൽക്കൂ, കർമ്മനിരതരാകൂ, ലക്ഷ്യമെത്തുന്നതുവരെ തളരാതെ പ്രവർത്തിക്കുക

21. സത്യമേവ ജയതേ : സത്യം വിജയിക്കുകതന്നെ ചെയ്യും.

**ഓർമ്മിക്കാനുള്ളത്**

(അർത്ഥം സ്വയം പഠിക്കാൻ ശ്രമിക്കുക

ഒറ്റ ശ്ലോകത്തിലെ രാമായണം

1. പൂർവ്വം രാമ തപോവനാദിഗമനം ഹത്വാമൃഗം കാഞ്ചനം വൈദേഹിഹരണം ജടായു മരണം സുഗ്രീവ സംഭാഷണം ബാലീ നിഗ്ര

ഹണം സമുദ്രതരണം ലങ്കാപുരീ ദഹനം പശ്ചാത് രാവണ കുംഭ കർണ്ണഹനനം ഏതത് ഹി രാമായണം

2. (രാമായണത്തിലെ അതിപ്രധാനമായ സുമിത്ര നൽകിയ ഒരു ലക്ഷ്മണോപദേശം)

ഗമ്യതാം അർത്ഥലാഭായ ക്ഷേമായ വിജയായ ച, ശ്ത്രുപക്ഷവിനാശായ പുനഃസന്ദർശനായ ച.

3. കരചരണം കൃതം വാ കായജം കർമ്മജം വാ ശ്രവണ നയനജം വാ മാനസം വാപരാധം വിഹിതം അവിഹിതം വാ സർവ്വം ഏതത് ക്ഷമസ്വ ജയ ജയ കരുണാബ്ദേ ശ്രീമഹാ ദേവ ശംഭോ

4. സർവ്വേഷാം സ്വസ്തിർ ഭവതു, സർവേഷാം ശാന്തിർ ഭവതു, സർവേഷാം പൂർണം ഭവ തു, സർവേഷാം മംഗളം ഭവതു, സർവ്വേ ഭവന്തു സുഖിനഃ സർവേ സന്തു നിരാമയാ, സർവേ ഭദ്രാണി പശ്യന്തു, മാ കശ്ചിത് ദുഃഖഭാഗ്ഭവേത്

**സംസ്കൃത അക്ഷരങ്ങൾ (ദേവനാഗരിലിപി)** ഇത് പഠിച്ച് കൂട്ടക്ഷരങ്ങളും പദങ്ങളും എഴുതുവാൻ ശ്രമിക്കുക (ഈ അക്ഷരങ്ങൾ തന്നെയാണ് ഹിന്ദിയിലും ഉപയോഗിക്കുന്നത്.)

| | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|
| अ | आ | इ | ई | उ | ऊ | ए | ऐ | ओ | औ | अं |
| അ | ആ | ഇ | ഈ | ഉ | ഊ | എ | ഐ | ഓ | ഔ | അം |

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| क | ख | ग | घ | ङ | | | | | |
| ക | ഖ | ഗ | ഘ | ങ | | | | | |
| च | छ | ज | झ | ञ | | | | | |
| ച | ഛ | ജ | ഝ | ഞ | | | | | |
| ट | ठ | ड | ढ | ण | | | | | |
| ട | ഠ | ഡ | ഢ | ണ | | | | | |
| त | थ | द | ध | न | | | | | |
| ത | ഥ | ദ | ധ | ന | | | | | |
| प | फ | ब | भ | म | | | | | |
| പ | ഫ | ബ | ഭ | മ | | | | | |
| य | र | ल | व | श | ष | स | ह | ळ | क्ष |
| യ | ര | ല | വ | ശ | ഷ | സ | ഹ | ള | ക്ഷ |

## മലയാളത്തിലുള്ള സംസ്കൃതപദങ്ങൾ

(കൂടുതൽ സംസ്കൃതപദങ്ങൾ കണ്ടുപിടിക്കുവാൻ ശ്രമിക്കുക)

ശരീരം, ഹൃദയം, ശ്വാസകോശം, നയനം (കണ്ണ്), മുഖം, നഖം, ത്വക്ക്, രോമം, ജിഹ്വ (നാക്ക്), ശിരസ് (തല), അസ്ഥി, രക്തം, ഹസ്തം (കൈയ്യ്), പാദം (കാൽ), വസ്ത്രം, വാഹനം, ജലം, പാത്രം, അഗ്നി, ദീപം, ജ്വാല, ഭൂമി, ശില, വൃക്ഷം, പുഷ്പം, ഫലം, ലത, ഇന്ധനം, വായു, അക്ഷരം, പുസ്തകം, ഗ്രന്ഥം, പ്രപഞ്ചം, അന്തരീക്ഷം, ആകാശം, നീലിമ, മേഘം, സന്തോഷം, ദുഃഖം, വേദന, വികാരം, വിചാരം, മന്ദസ്മിതം, ചലനം, നിദ്ര, സുഖം, സ്നാനം, ഉഷ്ണം, ശീതം, വർഷം, പ്രകാശം, അന്ധകാരം, ദർശനം, ശ്രവണം, രുചി, ഭക്ഷണം, ഭോജനം, ആഹാരം, ദ്രവ്യം, അണു/പരമാണു.

വൃത്തം, ചതുരം, സമചതുരം, ചതുരശ്രം, വ്യാസം, വ്യാസാർധം, വിസ്തീർണം, വ്യാപ്തം, ഘനം ഘനമൂലം, വർഗം വർഗമൂലം.

സൂര്യ, ചന്ദ്ര, നക്ഷത്ര, രാത്രി, ദിവസം, ഉദയം, അസ്തമയം, മധ്യാഹ്നം, ഋതു, അയനം, മാസം, കാലം, ഹോര (ഹവർ), കാലാന്തരം (കലണ്ടർ) നിമിഷം.

മാതാ, പിതാ, ഭ്രാതാ, ജ്യേഷ്ഠ, ഭാര്യ, ഭർത്താ, പുത്ര, പുത്രി, സഹോദരി, സഹോദര

മത്സ്യം, മാംസം, പശു, പക്ഷി, ഉരഗം, സർപം, ശലഭം, കീടം, രോഗാണു

## ഈ സ്തുതികൾ അക്ഷരശുദ്ധിയോടെ പഠിക്കുക.

(മാധ്വാചാര്യരുടെ രചനയാണിത്)

1. ഉദ്യദിദ്യു പ്രചണ്ഡാം, നിജ രുചിനികര
വ്യാപ്ത ലോകാവകാശോ, ബിഭ്രത്, ഭീമോ,
ഭുജേയോ, ഭ്യുഭിത ദിന കരാഭാംഗ ദാഢ്യ
പ്രകാണ്ഡെ, വീർയ്യോദ്ധാർയ്യാം, ഗദാഗ്ര്യാ, മയ, മിഹ, സുമതിം,
വായു ദേവോ വിഭധ്യാദ, ദ്ധ്യാത്മ ജ്ഞാന നേതാ, യതിവര മഹിതോ, ഭൂമി ഭൂഷാമണിർമേ

2. മൂർദ്ധന്യേ, ഷോ, ജ്ജലിർ, മേ ദൃഢതരമഹിതേ, ബദ്ധതെ, ബന്ധപാശ ഛേത്രേ ദാത്രേ, സുഖാനാം ഭുവി, ഭജതി, ഭവിഷ്യ ദ്വിധാ ത്രേ ദ്യുഭത്രേ,

അത്യന്തം, സംന്തതം, ത്വം, പ്രദിശ പദയുഗെ, ഹന്ത, സംന്താപം, ഭാജാ, മസ്മാകം, ഭക്തി, മേകാം, ഭഗവത, ഉതതേ, മാധവ സ്യാഥ വായോഃ

3. സംഭ്രോഷ്ണാഭീശു ശുഭ്രപ്രഭ, മഭയ നാഭോ, ഭൂരിഭൂഭൃദ്വി ഭൂതി ഭ്രാജി ഷ്ണുർ, ഭൂർ, ഌഭൂണാം; ഭവനമ, പി വിഭോ/ഭേദി,
ഭഭ്രേ, ബഭ്രൂവേ യേന ഭ്രൂ വിഭ്രമ സ്തേ
ഭ്രമയിതു സദൃശം, ബഭ്രുവ, ദുർ ഭൃതാശാൻ
ഭ്രാന്തിർ, ഭേദാവദാസ, സ്ത്വി, തി, ഭയ, മഭി ഭൂർ ഭോക്ഷ്യതോ, മായി ഭിക്ഷൂൻ

4. ആനന്ദാൻ മന്ദമന്ദാദദതി ഹി മരുതഃ കന്ദ മന്ദാരനന്ദ്യവർത്താ മോദാൻ ദധാനാമൃദുപദമുദ നോദ് ഗീതകൈ സ്സുന്ദരീണാം.
ന പൃന്ദൈരാവന്ദ്യ മുക്തേ ദ്വഹി മഗു
മദനാഹീന്ദ്ര ദേവേന്ദ്ര സേവ്യേ മൗകുന്ദേ മന്ദിരേസ്മി
ന്ന വീരതമുദയന്മോദിനാം ദേവ ദേവ.

5.. ഉത്തപ്താത്യുക്കടത്വിട് പ്രകട കടകടദ്ധ്വാന സംഘട്ടനോദ്യ ദ്വിദ്യു ദ്വൂഢ സ്ഫുലിംഗ പ്രകാരവികിരണോത് കാഥിതേ, ബാധിതാംഗാൻ, ഉൽഗാഢം, പാത്യമാനാ തമസി തത ഇത: കിംകരൈ: പങ്കിലേ തേ, പങ്തിർ, ഗ്രാവണാം, ഗരിമ്ണാ, ഗ്ളപയതി, ഹി, ഭവ ദ്വേഷിണോ വിദ്വദാദ്യ

6. ക്ഷുത് ക്ഷാമാൻ, രൂക്ഷരക്ഷോര ദഖരനഖര ക്ഷുണ്ണവിക്ഷോഭിതാക്ഷാ, നാമഗ്നാ, നന്ധകൂപെ ക്ഷുരമുഖ മുഖരൈ:
പക്ഷിഭിർവിക്ഷ താങ്ഗാൻ, പൂയാസ്യങ് മൂത്രവിഷ്ഠാകൃമി കുല കലിലെ തത്ക്ഷണക്ഷിപ്തശക്ത്യാ ദ്യസ്ത്ര പ്രാതാർദ്ദിതാം, സ്ത്വദ്വിഷഃ ഉപജിഹതെ, വജ്രകൽപാ ജജൂകാ:

## മലയാള സംഖ്യരചനാക്രമം

1 മുതൽ 100 വരെ മലയാളത്തിൽ

ഒന്ന്, രണ്ട്, മൂന്ന്, നാല്, അഞ്ച്, ആറ്, ഏഴ്, എട്ട്, ഒൻപത്, പത്ത്, പതിനൊന്ന്, പന്ത്രണ്ട്, പതിമൂന്ന്, പതിനാല്, പതിനഞ്ച്, പതിനാറ്, പതി

നേഴ്, പതിനെട്ട്, പത്തൊൻപത്, ഇരുപത്, ഇരുപത്തി ഒന്ന്, ഇരുപത്തി രണ്ട്, ഇരുപത്തിമൂന്ന്, ഇരുപത്തിനാല്, ഇരുപത്തിഅഞ്ച്, ഇരുപത്തി ആറ്, ഇരുപത്തിഏഴ്, ഇരുപത്തിഎട്ട്, ഇരുപത്തിഒൻപത്, മുപ്പത്, മുപ്പത്തിഒന്ന്, മുപ്പത്തിരണ്ട്, മുപ്പത്തിമൂന്ന്, മുപ്പത്തിനാല്, മുപ്പത്തി അഞ്ച്, മുപ്പത്തിആറ്, മുപ്പത്തിഏഴ്, മുപ്പത്തിഎട്ട്, മുപ്പത്തിഒൻപത്, നാൽപത്, നാൽപ്പത്തിഒന്ന്, നാൽപ്പത്തിരണ്ട്, നാൽപ്പത്തിമൂന്ന്, നാൽപ്പ ത്തിനാല്, നാൽപ്പത്തിഅഞ്ച്, നാൽപ്പത്തിആറ്, നാൽപ്പത്തിഏഴ്, നാൽപ്പ ത്തിഎട്ട്, നാൽപ്പത്തിഒൻപത്, അമ്പത്, അമ്പത്തി ഒന്ന്, അമ്പത്തി രണ്ട്, അമ്പത്തിമൂന്ന്, അമ്പത്തിനാല്, അമ്പത്തിഅഞ്ച്, അമ്പത്തിആറ്, അമ്പത്തിഏഴ്, അമ്പത്തിഎട്ട്, അമ്പത്തിഒമ്പത്, അറുപത്, അറു പത്തിഒന്ന്, അറുപത്തിരണ്ട്, അറുപത്തിമൂന്ന്, അറുപത്തിനാല്, അറു പത്തിഅഞ്ച്, അറുപത്തിആറ്, അറുപത്തിഏഴ്, അറുപത്തിഎട്ട്, അറു പത്തിഒൻപത്, എഴുപത്, എഴുപത്തിഒന്ന്, എഴുപത്തിരണ്ട്, എഴു പത്തിമൂന്ന്, എഴുപത്തിനാല്, എഴുപത്തിഅഞ്ച്, എഴുപത്തിആറ്, എഴു പത്തിഏഴ്, എഴുപത്തിഎട്ട്, എഴുപത്തിഒൻപത്, എൺപത്, എൺപത്തിഒന്ന്, എൺപത്തിരണ്ട്, എൺപത്തിമൂന്ന്, എൺപത്തിനാല്, എൺപത്തിഅഞ്ച്, എൺപത്തിആറ്, എൺപത്തിഏഴ്, എൺപത്തിഎട്ട്, എൺപത്തി ഒൻപത്, തൊണ്ണൂറ്, തൊണ്ണൂറ്റി ഒന്ന്, തൊണ്ണൂറ്റിരണ്ട് തൊണ്ണൂറ്റിമൂന്ന്, തൊണ്ണൂറ്റിനാല്, തൊണ്ണൂറ്റിഅഞ്ച്, തൊണ്ണൂറ്റിആറ്, തൊണ്ണൂറ്റിഏഴ്, തൊണ്ണൂറ്റിഎട്ട്, തൊണ്ണൂറ്റിഒൻപത്, നൂറ്.

നൂറ്, ഇരുന്നൂറ്, മുന്നൂറ്, നാന്നൂറ്, അഞ്ഞൂറ്, അറുന്നൂറ്, എഴുന്നൂറ്, എണ്ണൂറ്, തൊള്ളായിരം, ആയിരം

ആയിരം, രണ്ടായിരം, മൂവായിരം, നാലായിരം, അയ്യായിരം, ആറാ യിരം, ഏഴായിരം, എണ്ണായിരം, ഒമ്പതിനായിരം, പതിനായിരം.

**മലയാള സംഖ്യ അക്കങ്ങൾ**

| ൧ | ൨ | ൩ | ൪ | ൫ | ൬ | ൭ | ൮ | ൯ | ൰ |
|---|---|---|---|---|---|---|---|---|---|
| 1 | 2 | 3 | 4 | 5 | 6 | 7 | 8 | 9 | 10 |

**സംസ്കൃതസംഖ്യ**

വേദകാലം മുതൽക്ക്തന്നെ ഉപയോഗിച്ചിരുന്നതാണ് സംസ്കൃത സംഖ്യകൾ. വേദഗ്രന്ഥങ്ങളിലും ബ്രാഹ്മണ-ആരണ്യക-ഉപനിഷത്തു കളിലും സംസ്കൃതസംഖ്യാ രചനാക്രമമാണ് ഉപയോഗിച്ചിരി

ക്കുന്നത്. വേദ-വേദാംഗ-ഉപവേദ-പുരാണേതിഹാസങ്ങളിലെല്ലാം ഉപയോഗിക്കുന്നതും സംസ്കൃത സംഖ്യാക്രമം തന്നെയാണ്. സംസ്കൃത സംഖ്യയും ഭൂതസംഖ്യയും ചേർന്ന് പ്രയോഗിക്കുന്നതും സർവ്വസാധാരണമാണ് . വ്യക്തമായി വിശകലനം ചെയ്ത് പഠിച്ചാൽ മാത്രമേ സംസ്കൃതസംഖ്യ മനസ്സിലാകുകയുള്ളൂ.

| | | |
|---|---|---|
| 1. ഏകം | 2. ദ്വിതീയ (ദ്വി) | 3. തൃതീയ (ത്രീണി) |
| 4. ചതുർത്ഥ | 5. പഞ്ച | 6. ഷഷ്ഠ |
| 7. സപ്ത | 8. അഷ്ട | 9. നവ |
| 10. ദശ | 11. ഏകാദശ | 12. ദ്വാദശ |
| 13. ത്രയോദശ | 14. ചതുർദശ | 15. പഞ്ചദശ |
| 16. ഷോഡശ | 17. സപ്തദശ | 18 അഷ്ടാദശ |
| 19. ഏകോനവിംശ | 20. വിംശ | 21. ഏകവിംശ |
| 22. ദ്വാവിംശ | 23. ത്രീയോവിംശ | 24. ചതുർവിംശ |
| 25. പഞ്ചവിംശ | 26. ഷഡ്വിംശ | 27. സപ്തവിംശ |
| 28. അഷ്ടാവിംശ | 29. ഏകോനത്രിംശ | 30. ത്രിംശ |
| 31. ഏകത്രിംശ | 32. ദ്വാത്രിംശ | 33. ത്രയോത്രിംശ |
| 34. ചതുസ്ത്രിംശ | 35. പഞ്ചത്രിംശ | 36. ഷഡ്ത്രിംശ |
| 37. സപ്തത്രിംശ | 38. അഷ്ടാത്രിംശ | 39. ഏകോനചത്വാരിംശ |
| 40. ചത്വാരിംശ | 41. ഏകചത്വാരിംശ | 42. ദ്വിചത്വാരിംശ |
| 43. ത്രിചത്വാരിംശ | 44. ചതുശ്ചത്വാരിംശ | 45. പഞ്ചചത്വാരിംശ |
| 46. ഷട്ചത്വാരിംശ | 47. സപ്തചത്വാരിംശ | 48. അഷ്ടാചത്വാരിംശ |
| 49. ഏകോനപഞ്ചാശത | 50. പഞ്ചാശത | 51. ഏകപഞ്ചാശത |
| 52. ദ്വിപഞ്ചാശത | 53. ത്രിപഞ്ചാശത | 54. ചതുഷ്പഞ്ചാശത |
| 55. പഞ്ചപഞ്ചാശത | 56. ഷട്പഞ്ചാശത | 57. സപ്തപഞ്ചാശത |
| 58. അഷ്ടപഞ്ചാശത | 59. ഏകോനഷഷ്ഠി | 60. ഷഷ്ഠി |
| 61. ഏകഷഷ്ഠി | 62. ദ്വിഷഷ്ഠി | 63. ത്രിഷഷ്ഠി |
| 64. ചതുഃഷഷ്ഠി | 65. പഞ്ചഷഷ്ഠി | 66. ഷട്ഷഷ്ഠി |

| | | |
|---|---|---|
| 67. സപ്തഷഷ്ഠി | 68. അഷ്ടഷഷ്ഠി | 69. ഏകോനസപ്തതി |
| 70. സപ്തതി | 71. ഏകസപ്തതി | 72. ദ്വിസപ്തതി |
| 73. ത്രിസപ്തതി | 74. ചതുഃസപ്തതി | 75. പഞ്ചസപ്തതി |
| 76. ഷഢ്സപ്തതി | 77. സപ്തസപ്തതി | 78. അഷ്ടസപ്തതി |
| 79. ഏകോനശീതി | 80. അശീതി | 81. ഏകാശീതി |
| 82. ദ്വാശീതി | 83. ത്ര്യശീതി | 84. ചതുരശീതി |
| 85. പഞ്ചാശീതി | 86. ഷഢശീതി | 87. സപ്താശീതി |
| 88. അഷ്ടാശീതി | 89. ഏകോനനവതി | 90. നവതി |
| 91. ഏകനവതി | 92. ദ്വിനവതി | 93. ത്രിനവതി |
| 94. ചതുർനവതി | 95. പഞ്ചനവതി | 96. ഷണ്ണവതി |
| 97. സപ്തനവതി | 98. അഷ്ടനവതി | 99. ഏകോനശത |
| 100. ശതം | | |

(ഏകോന = ഒന്നു കുറവ് എന്നർത്ഥം; ഏകോന ത്രിംശത് = മുപ്പതിനൊന്നു കുറവ് = 29)

### ഭൂതസംഖ്യ

ചന്ദ്രനും ചന്ദ്ര പര്യായപദങ്ങളായ ശീതാംശു, ചന്ദ്രമാ, ഹിമഗു, ശശി ഇവയും മറ്റു പര്യായങ്ങളും ഒന്നിനെ സൂചിപ്പിക്കുന്നു. (ചന്ദ്രൻ ഒന്നേയുള്ളൂ എന്നതുകൊണ്ട്) അതുപോലെ രൂപം (ഒരു രൂപത്തിൽ ഒരു വ്യക്തി മാത്രമേയുള്ളൂ), ഭൂമി, ഇവയ്ക്കും ഒന്ന് സംഖ്യ മൂല്യമാണുള്ളത്.

നയനം, യുഗ്മം, യുഗളം, യമം, യമലം ദസ്രാ, അശ്വനി (ദേവന്മാർ) ഇവയെല്ലാം രണ്ടിനെ സൂചിപ്പിക്കുന്നു.

അഗ്നി, ഗുണം (ത്രിഗുണം), ലോകം (ഭൂലോകം, ഭൂവർലോകം, സ്വർലോകം) പുഷ്കരം, രാമൻ (പരശുരാമൻ, ബലരാമൻ, ശ്രീരാമൻ) വ്രതം, ഇവയെല്ലാം മൂന്ന് എന്ന സംഖ്യക്കായി ഉപയോഗിക്കുന്നു.

വേദം (നാലുവേദം) സമുദ്രം (സപ്തസാഗരമല്ല ഇവിടെ വിവക്ഷിക്കുന്നത്. മറിച്ച് ഭൂമിയുടെ നാലു പാദങ്ങളിലെ നാലു സാഗരങ്ങളാണ്) കൃതം, യുഗം ഇവയും 4 നെ സൂചിപ്പിക്കുന്നു. (കൃതം എന്നതിനാൽ കൃത-ത്രേതാ-ദ്വാപര-കലി യുഗങ്ങൾ)

പഞ്ചേന്ദ്രിയങ്ങളായതുകൊണ്ട് ഇന്ദ്രിയങ്ങൾ 5, ഭൂതം (പഞ്ചഭൂതം) എന്നാലും 5, കാമദേവന്റെ കയ്യിലുള്ളത് പഞ്ചശരമായതിനാൽ കാമദേവനും, ശരവും 5 തന്നെ.

വേദാംഗങ്ങളും ഋതുക്കളും 6 ഷഡ്രസങ്ങളുള്ളതിനാൽ രസവും 6. സപ്ത സ്വരങ്ങളും സപ്തഋഷികളുമുള്ളതിനാലും, ഭാരതത്തിൽ പ്രധാന പുണ്യപർവ്വതങ്ങൾ ഏഴായതിനാലും സ്വരം, ഋഷി, ഗിരി ഇവയിലൂടെ 7 എന്നും എഴുതാം.

വസുക്കൾ അഷ്ടന്മാരായതിനാൽ നാഗം/വസു ഇവ 8നെയും ഗ്രഹങ്ങളും മനുഷ്യശരീരത്തിലെ സുഷിരങ്ങളും (രന്ധ്രങ്ങൾ) 9 ആയതിനാൽ ഗ്രഹം, ഛിദ്രം, സുഷിരം ഇവയെല്ലാം 9 നെയും സൂചിപ്പിക്കുന്നു. നന്ദശബ്ദവും 9 തന്നെ.

പംക്തി ഛന്ദസ്സിലെ അക്ഷരങ്ങളുടെ എണ്ണവും, ദിക്കുകളുടെ എണ്ണവും (എട്ടു ദിശകളും മുകൾ ചുവട് ഇവയും) പത്തായതിനാൽ പംക്തിയും ദിക്കും 10 നെ പ്രതിനിധീകരിക്കുന്നു.

ഏകാദശ (11) രുദ്രന്മാരും, ദ്വാദശ (12) സൂര്യന്മാരും ഉണ്ടെന്ന് പുരാണവിവരണങ്ങളിൽ നൽകുന്നതിനാൽ രുദ്രൻ 11 നെയും സൂര്യൻ 12 നെയും സൂചിപ്പിക്കുന്നു.

വിശ്വേദേവന്മാർ 13, മനുക്കൾ 14, തിഥികൾ 15, അത്യഷ്ടിഛന്ദസ്സിലെ അക്ഷരസംഖ്യ 17, ധൃതി ഛന്ദസ്സിലെ അക്ഷരസംഖ്യകൾ 18 എന്നിപ്രകാരമായതിനാൽ അതാതു പേരുകൾ: വിശ്വദേവ, മനു, തിഥി, അത്യഷ്ടി, ധൃതി, എന്നിവ യഥാക്രമം 13, 14, 15, 17, 18 സംഖ്യകളാണ്. പതിനാറിന് ശ്ലോകത്തിൽ സംഖ്യ എഴുതിയിട്ടില്ല.

ആകാശത്തെ ശൂന്യാകാശമെന്ന് പറയുന്നതിനാൽ ആകാശ പദവും ഖ അക്ഷരവും, ശൂന്യ പദവും പൂജ്യത്തെയാണ് പ്രതിനിധീകരിക്കുന്നത്. പൂർണ്ണം എന്ന പദവും പൂജ്യം തന്നെ. 'ഭാ' (ജ്യോതിരൂപങ്ങൾ), നക്ഷത്രം ഇവ 27നെ സൂചിപ്പിക്കുന്നതും, (32 പല്ലുള്ളതിനാൽ) ദന്തം 32 നേയും സൂചിപ്പിക്കുന്നു. അപ്പോൾ അക്ഷരം 51നെ സൂചിപ്പിക്കുന്നതെന്തുകൊണ്ട് എന്ന് വ്യക്തമാണല്ലോ.

മേൽ വിവരിച്ച എല്ലാ പദങ്ങളും അവയുടെ പര്യായങ്ങളും അതാതു സംഖ്യയെ സൂചിപ്പിക്കുന്നു. പര്യായപദങ്ങളുപയോഗിക്കുമ്പോഴാണ്. ഗണിതപണ്ഡിതനിലെ കവി ഹൃദയമുണരുന്നത്.

ഇതുകൂടാതെ അവനവന് യുക്തമെന്നു തോന്നുന്നതിന്റെ അടിസ്ഥാനത്തിൽ പുതിയ സംഖ്യകൾ ഉണ്ടാക്കുകയുമാകാം. ജൈനതീർത്ഥങ്കരന്മാർ 24 ആയതിനാൽ ജിന എന്നതിന് 24 എന്ന് സംഖ്യ ലഭിച്ചു. പഞ്ചപ്രാണനായതിനാൽ പ്രാണപദം 5 ആയി. ഹസ്തം 2 ഉം! ഇപ്രകാരം നമ്മുടെ യുക്തം പോലെ സംഖ്യയുണ്ടാക്കുകയുമാകാം. അതുകൊണ്ടാണ് കൽപനീയമായി ഭൂതസംഖ്യ പദങ്ങൾ സൃഷ്ടിക്കുവാനുള്ള സ്വാതന്ത്ര്യവും ഗണിതജ്ഞന് നൽകിയിട്ടുള്ളത്.

വലിയസംഖ്യ എഴുതേണ്ടത് എങ്ങിനെയെന്ന് പരിശോധിക്കാം. മേൽവിവരിച്ച അക്കങ്ങൾ തുടർച്ചയായി ഒന്നിനുശേഷം അടുത്തത് പറയുമ്പോൾ അതിനോടനുബന്ധമായ അക്കങ്ങൾ ഒന്ന്, പത്ത്, നൂറ് എന്നീ പ്രകാരമുള്ള സ്ഥാനങ്ങളിലെഴുതണം.

വേദ-നേത്ര-ശശീ-രാമ-ചന്ദ്ര.............. എന്നെഴുതിയാൽ വേദം- 4 നേത്രം - 2, ശശി - 1, രാമ - 3, ചന്ദ്രൻ - 1. ഇത് ഇടത്തേക്ക് എഴുതിയാൽ 13124 എന്നും ലഭിക്കും. ഇപ്രകാരമാണ് ഭൂതസംഖ്യയുടെ സമ്പൂർണരചനാക്രമം.

ഭൂതസംഖ്യ പ്രയോഗത്തിന്റെ ഉദാഹരണങ്ങൾ : വ്യോമ-ശൂന്യ-ശരാ-ദ്രി-ഇന്ദു-രന്ധ്ര-അദ്ര്യ-ദ്രി-ശരോ-ന്ദവ : ഭൂദിനാനി. ഒരു മഹായുഗത്തിലെ ദിനങ്ങളുടെ എണ്ണം വ്യോമം- 0, ശൂന്യം-0, ശരം- 5, അദ്രി-7, ഇന്ദു-1 രന്ധ്രം-9, അദ്രി-7 (അദ്ര്യദ്രി-രണ്ടുപ്രാവശ്യം) ശരം-5, ഇന്ദു-1, ഇവ ഇടത്തേക്കെഴുതിയാൽ ഒരു മഹായുഗത്തിലെ ദിവസങ്ങളുടെ എണ്ണം 1577917500 എന്ന് ലഭിക്കും. ഭൂതസംഖ്യയും, കടപയാദി സംഖ്യയും സംസ്കൃതസംഖ്യയും ഒരുമിച്ച് പ്രയോഗിക്കുന്ന പതിവുമുണ്ട്.സർവ്വ സാധരണമായത് ഭൂതസംഖ്യയും സംസ്കൃതസംഖ്യയും ഒരുമിച്ച് ഉപയോഗിക്കുന്നതാണ്. ദശാഗ്നി എന്നെഴുതിയാൽ സംസ്കൃതത്തിലെ ദശം (പത്ത്) ഭൂതസംഖ്യപ്രകാരം അഗ്നി മൂന്നും ചേർന്ന് 310 വരുന്നു.

**പഴഞ്ചൊല്ലുകൾ**

(വിദ്യാർത്ഥികൾക്ക് കഴിയുന്നത്ര പഴഞ്ചൊല്ലുകളും അവയുടെ സാരവും പഠിപ്പിച്ചുകൊടുക്കണം. ഉദാഹരണസഹിതമായെങ്കിൽ വളരെ നന്നായിരിക്കും.)

1. അകലത്തെ ബന്ധുവിനേക്കാൾ അരികത്തെ ശത്രു നല്ലത്.

2. അഞ്ചുവിരലും ഒരുപോലല്ല.

3. അടിതെറ്റിയാൽ ആനയും വീഴും.

4. അണ്ണാൻകുഞ്ഞും തന്നാലായത്

5. അധികമായാൽ അമൃതും വിഷം.

6. അപ്പം തിന്നാൽമതി, കുഴിയെണ്ണണ്ട

7. അമ്മയുടെ മടിയിൽ ഇരിക്കുകയും വേണം അച്ഛന്റെ കൂടെ നടക്കുകയും വേണം.

8. ആനകൊടുത്താലും ആശ കൊടുക്കരുത്.

9. ആനയ്ക്ക് തടി ഭാരം ; ഉറുമ്പിന് അരി ഭാരം

10. ആറിയകഞ്ഞി പഴങ്കഞ്ഞി

11. ഇരിക്കുന്ന കൊമ്പ് മുറിക്കരുത്.

12. ഇരിക്കും മുമ്പേ കാൽ നീട്ടരുത്

13. ഇല മുള്ളിൽ വീണാലും മുള്ള് ഇലയിൽ വീണാലും ഇലയ്ക്ക് തന്നെ കേട്.

14. ഉണ്ടവനറിയില്ല, ഉണ്ണാത്തവന്റെ വിശപ്പ്

15. ഉണ്ണിയെക്കണ്ടാലറിയാം ഊരിലെ പഞ്ഞം

16. ഉത്തരം മുട്ടുമ്പോൾ കൊഞ്ഞനം കുത്തും

17. ഉപ്പു തിന്നവൻ വെള്ളം കുടിക്കും.

18. ഉള്ളതുകൊണ്ട് ഓണം.

19. ഉള്ളിലൊന്ന്, നാക്കിലൊന്ന്, കൈയിലൊന്ന്

20. ഉറങ്ങുന്നവനെ ഉണർത്താം, ഉറക്കം നടിക്കുന്നവനെ ഉണർത്താൻ പറ്റുമോ ?

21. എത്താത്ത മുന്തിരിങ്ങ പുളിക്കും.

22. എലിയെ തോല്പിക്കാൻ ഇല്ലം ചുട്ടു.

23. എല്ലുമുറിയെ പണിചെയ്താൽ പല്ലു മുറിയെ തിന്നാം

24. എഴുതാപ്പുറം വായിക്കരുത്

25. എറിഞ്ഞ കല്ലും പറഞ്ഞവാക്കും തിരിച്ചെടുക്കാൻ പറ്റുകയില്ല.

26. ഏച്ചുകെട്ടിയാൽ മുഴച്ചിരിക്കും

27. ഐക്യമത്യം മഹാബലം

28. ഒത്തു പിടിച്ചാൽ മലയും പോരും (മറിക്കാം)

29. ഒരു കുന്നിന് ഒരു കുഴി

30. ഒരു കമ്പിൽ പിടിച്ചാലും പുളിങ്കമ്പിൽ പിടിക്കണം.

31. ഒരുമ തന്നെ പെരുമ

32. ഒരു വെടിക്ക് രണ്ട് പക്ഷി

33. ഓടുന്ന പട്ടിക്ക് ഒരു മുഴം മുന്നെ

34. കടന്നൽ കൂട്ടിൽ കല്ലെറിയരുത്

35. കണ്ടറിയാത്തവൻ കൊണ്ടറിയും

36. കടിക്കുന്ന പട്ടി കുരയ്ക്കില്ല

37. കണ്ണാടിക്കൂട്ടിലിരുന്ന് കല്ലെറിയരുത്.

38. കണ്ണിൽ കൊള്ളാനുള്ളത് പുരികത്തായി

39. കയ്ച്ചിട്ട് ഇറക്കാനും വയ്യ, മധുരിച്ചിട്ട് തുപ്പാനും വയ്യ

40. കരയുന്ന കുഞ്ഞിനെ പാലുള്ളു

41. കാക്ക കുളിച്ചാൽ കൊക്കാകുമോ ?

42. കാണാൻ പോകുന്ന പൂരം പറഞ്ഞു കേൾപ്പിക്കണോ ?

43. കാര്യം കാണാൻ കഴുതക്കാലും പിടിക്കണം.

44. കാലത്തിനൊത്ത് കോലം കെട്ടണം.

45. കുടം കമഴ്ത്തിവച്ച് പുറത്ത് വെള്ളമൊഴിക്കരുത്

46. കുന്തം പോയാലും കുടത്തിലും തപ്പണം

47. കോരിയ കിണറ്റിലേ ഉറവുള്ളൂ

48. ഗതികെട്ടാൽ പുലി പുല്ലും തിന്നും

49. ചങ്ങാതി നന്നെങ്കിൽ കണ്ണാടി വേണ്ട

50. ചോറിങ്ങും കൂറങ്ങും

51. ജനിക്കും മുമ്പ് ജാതകം കുറിക്കണോ.

52. ജാത്യാലുള്ളതു തൂത്താൽ പോകുമോ ?

53. തന്നെത്താനറിയാഞ്ഞാൽ പിന്നെത്താനറിയും

54. താൻ കുഴിച്ച കുഴിയിൽ താൻ തന്നെ വീഴും.

55. താൻ പാതി ദൈവം പാതി

56. തീക്കൊള്ളികൊണ്ട് തല ചൊറിയരുത്

57. തീയിൽ കുരുത്തത് വെയിലത്തു വാടില്ല.

58. തൂശി കടത്താൻ ഇടം കൊടുത്താൽ തൂമ്പാ കടത്തും

59. തേടിയ വള്ളി കാലിൽ ചുറ്റി

60. നല്ല മരത്തിൽ ഇത്തിൾ പിടിച്ചു.

61. നാക്കു നന്നെങ്കിൽ നാടടക്കാം.

62. നിറകുടം തുളുമ്പില്ല

63. പടപേടിച്ച് പന്തളത്തു ചെന്നപ്പോൾ പന്തവും കൊളുത്തി പട പന്തളത്തുനിന്ന്.

64. പത്തമ്മ ചമഞ്ഞാലും പെറ്റമ്മയാകില്ല

65. പയ്യെത്തിന്നാൽ പനയും തിന്നാം.

66. പഴഞ്ചൊല്ലിൽ പതിരില്ല

67. പഴുത്തപ്ലാവില വീഴുമ്പോൾ പച്ചപ്ലാവില ചിരിക്കും.

68. പാപി ചെല്ലുന്നിടം പാതാളം

69. പുകഞ്ഞ കൊള്ളി പുറത്ത്

70. പുത്തനച്ചി പുരപ്പുറം തൂക്കും

71. പൂച്ചയ്ക്ക് പൊന്നുരുക്കുന്നിടത്ത് എന്തുകാര്യം

72. മടിയൻ മല ചുമക്കും

73. മിന്നുന്നതെല്ലാം പൊന്നല്ല

74. മുറ്റത്തെ മുല്ലയ്ക്കു മണമില്ല

75. മൗനം വിദ്വാനു ഭൂഷണം

76. യഥാശക്തി മഹാബലം

77. വടി കൊടുത്ത് അടി വാങ്ങരുത്

78. വാളെടുത്തവൻ വാളാൽ നശിക്കും

79. വിത്തു ഗുണം പത്തു ഗുണം

80. വെട്ടാൻ വരുന്ന പോത്തിനോട് വേദമോതിയാൽ ഫലമുണ്ടോ ?

81. വേകുവോളം ഇരിക്കാമെങ്കിൽ ആറുവോളം ഇരിക്കരുതോ ?

82. സ്വരം നല്ലപ്പോഴേ പാട്ടു നിർത്തണം

## ഈശാവാസ്യ ഉപനിഷദ്

(സംസ്കൃത മലയാള ശ്ലോകങ്ങൾ)

ഈ ശ്ലോകങ്ങൾ മനപ്പാഠമായി കുട്ടികളെ പഠിപ്പിക്കണം. അർത്ഥം പഠിപ്പിക്കണമെന്ന് നിർബന്ധമില്ല. അർത്ഥവും വിവരിച്ചുകൊടുക്കുന്നു എങ്കിൽ IISH പ്രസിദ്ധീകരണം അല്ലെങ്കിൽ കാസറ്റ് പഠിച്ചതിനുശേഷം കുട്ടികളെ പഠിപ്പിക്കുക.

1. **ഈശാവാസ്യമിദം സർവ്വം യത്കിഞ്ച ജഗത്യാം ജഗത്**
   **തേന ത്യക്തേന ഭുഞ്ജീഥാ : മാ ഗൃധ: കസ്യസ്വിദ്ധനം**

   ഈശൻ ജഗത്തിലെല്ലാമാവസിക്കുന്നതുകൊണ്ടു നീ
   ചരിക്കമുക്തനായാശിക്കരുതാരുടെയും ധനം

2. **കുർവ്വന്നേവേഹ കർമ്മാണി ജിജീവിഷേച്ഛതം സമാ:**
   **ഏവം ത്വയി നാന്യഥേതോസ്തി ന കർമ്മ ലിപ്യതേ നരേ**

   അല്ലെങ്കിലന്ത്യംവരെയും കർമ്മം ചെയ്തിങ്ങസംഗനായ്
   ഇരിക്കുകയിതല്ലാതില്ലൊന്നും നരനു ചെയ്യുവാൻ.

3. അസുർയ്യാ നാമ തേ ലോകാ അന്ധേന തമസാ$ᶠ$വൃതാ :
താംസ്തേ പ്രേത്യാഭിഗച്ഛന്തി യേ കേ ചാത്മഹനോ ജനാ :
അസുരം ലോകമൊന്നുണ്ടു കൂരിരിട്ടാലതാവൃതം
മോഹമാർന്നാത്മഹന്താക്കൾ പോകുന്നുമൃതരായതിൽ

4. അനേജദേകം മനസോജവീയോ
നൈനദ്ദേവാ ആപ്നുവൻ പൂർവ്വമർഷത്
തദ്ധാവതോന്യാനത്യേതി തിഷ്ഠത്
തസ്മിന്നപോ മാതരിശ്വാ ദധാതി.
ഇളകാതേകമായേറ്റം ജിതമാനസവേഗമായ് മുന്നിലാമതിലെ ത്താ
തെ നിന്നുപോയിന്ദ്രിയാവലി അതുനിൽക്കുന്നു പോകുന്നിതോടു
മന്യത്തിനപ്പുറം അതിൻപ്രാണസ്പന്ദനത്തിന്നധീനം സർവ്വകർമ്മവും

5. തദേജതി തന്നൈജതി തദ്ദൂരേ തദ്വന്തികേ
തദന്തരസ്യ സർവ്വസ്യ തദു സർവ്വസ്യാസ്യബാഹ്യത :
അതുലോലമതലോലം അതുദൂരമതന്തികം
അതു സർവ്വാന്തരമതു സർവ്വത്തിന്നും പുറത്തുമാം

6. യസ്തു സർവ്വാണി ഭൂതാന്യാത്മന്യേവാനുപശ്യതി
സർവ്വഭൂതേഷു ചാത്മാനം തതോന വിജുഗുപ്സതേ
സർവ്വഭൂതവുമാത്മാവിലാത്മാവിനെയുമങ്ങനെ
സർവ്വഭൂതത്തിലും കാണുമവനെന്തുള്ളു നിന്ദ്യമായ്.

7. യസ്മിൻ സർവ്വാണി ഭൂതാന്യാത്മൈവാഭൂദ്വിജാനത:
തത്ര കോ മോഹ : ക: ശോക: ഏകത്വമനുപശ്യത:
തന്നിൽ നിന്നന്യമല്ലാതെയെന്നു കാണുന്നു സർവ്വവും
അന്നേതു മോഹമന്നേതു ശോകമേകത്വ ദൃക്കിന്.

8. സപര്യാഗാച്ഛുക്രമകായമവ്രണം
അസ്നാവിരംശുദ്ധമപാപവിദ്ധം
കവിർമനീഷി പരിഭൂ : സ്വയംഭൂർയ്യാഥാതഥ്യതോ$ᶠ$ർത്ഥാൻ
വ്യദധാച്ഛാശ്വതിഭ്യ: സമാഭ്യ :



Scanned with CamScanner

പങ്കമറ്റങ്കമില്ലാതെ പരിപാവനമായ് സദാ
മനസ്സിൻമനമായ് തന്നിൽതനിയേ പ്രോല്ലസിച്ചിടും
അറിവാൽ നിറവാർന്നെല്ലാമറിയും പരദൈവതം
പകത്തു വെവ്വേറായ് നൽകി മുൻപോലി വിശ്വമൊക്കെയും.

9. **വിദ്യാം ചാവിദ്യാംച യസ്തദ്വേദോഭയംസഹ**
**അവിദ്യയാ മൃത്യും തീർത്വാ വിദ്യയാ*f*മൃതമശ്നുതേ**
വിദ്യാവിദ്യകൾരണ്ടും കണ്ടറിഞ്ഞവരവിദ്യയാൽ
മൃത്യുവെത്തരണം ചെയ്തു വിദ്യയാലമൃതാർന്നിടും

10. **അന്ധം തമ: പ്രവിശന്തി യേ അവിദ്യാമുപാസതേ**
**തതോഭൂയ ഇവ തേ തമോ യ ഉ വിദ്യായാം രതാ:**
അവിദ്യയെയുപാസിക്കുന്നവരന്ധതമസ്സിലും
പോകുന്നു വിദ്യാരതരങ്ങതേക്കാൾ കൂരിരുട്ടിലും.

11. **അന്യദേവാഹുർവ്വിദ്യയാ അന്യാദാഹു രവിദ്യയാ**
**ഇതി ശുശ്രുമ ധീരാണാം യേ നസ്തദ്വിചചക്ഷിരേ**
അവിദ്യകൊണ്ടുള്ളതന്യം വിദ്യകൊണ്ടുള്ളതന്യമാം
എന്നു കേൾക്കുന്നിതോതുന്ന പണ്ഡിതന്മാരിൽ നിന്നുനാം.

12. **അന്ധം തമ: പ്രവിശന്തി യേ *f*സംഭൂതിമുപാസതേ**
**തതോ ഭൂയ ഇവ തേ തമോ യ ഉ സംഭൂത്യാം രതാ:**
അസംഭൂതിയേയാരാധിപ്പവരന്ധതമസ്സിലും
പോകുന്നു സംഭൂതിരതരതേക്കാൾ കൂരിരുട്ടിലും

13. **അന്യദേവാഹു: സംഭവാദന്യദാഹുരസംഭവാത്**
**ഇതി ശുശ്രുമ ധീരാണാം യേ നസ്തദ്വിചചക്ഷിരേ.**
സംഭൂതികൊണ്ടുള്ളതന്യമസംഭൂതിജമന്യമാം
എന്നു കേൾക്കുന്നിതോതുന്ന പണ്ഡിതന്മാരിൽ നിന്നുനാം

14. **സംഭൂതിംച വിനാശംച യസ്തദ്വേദോഭയംസഹ**
**വിനാശേന മൃത്യും തീർത്വാ *f*സംഭൂത്യാ *f*മൃതമശ്നുതേ**
വിനാശംകൊണ്ടു മൃതിയെക്കടന്നമൃതമാം പദം
സംഭൂതികൊണ്ടു സംപ്രാപിക്കുന്നു രണ്ടുമറിഞ്ഞവർ

15. **ഹിരണ്മയേന പാത്രേണ സത്യസ്യാപിഹിതം മുഖം**
**തത്ത്വം പൂഷന്നപാവൃണു സത്യധർമ്മായ ദൃഷ്ടയേ**

മൂടപ്പെടുന്നു പൊൻപാത്രം കൊണ്ടു സത്യമതിൻമുഖം
തുറക്കുകതുനീ പൂഷൻ! സത്യധർമ്മന്നുകാണുവാൻ

16. **പൂഷന്നേകർഷേ യമ സൂര്യ**
**പ്രാജാപത്യ വ്യൂഹരശ്മിൻ സമൂഹ**
**തേജോ യത്തേരൂപം കല്യാണതമം**
**തത്തേ പശ്യാമി യോ ƒസാവസൗപുരുഷഃ സോƒഹമസ്മി**

പിറന്നാദിയിൽ നിന്നേകനായി വന്നങ്ങു സൃഷ്ടിയും
സ്ഥിതിയും നാശവും ചെയ്യും സൂര്യ മാറ്റുക രശ്മിയെ;
അടക്കുകിങ്ങുകാൺമാനായ് നിൻ കല്യാണകളേബരം
കണ്ടുകൂടാത്തതായ് കണ്ണുകൊണ്ടു കാണപ്പെടുന്നതായ്.
നിന്നിൽ നിൽക്കുന്ന പുരുഷാകൃതിയേതാണതാണു ഞാൻ.

17. **വായുരനിലമമൃതമഥേദം ഭസ്മാന്തംശരീരം**
**ഓം ക്രതോസ്മര കൃതംസ്മര ക്രതോസ്മര കൃതംസ്മര**

പ്രാണൻ പോമന്തരാത്മാവിൽ പിൻപു നീറാകുമീയുടൽ
ഓമെന്നു നീ സ്മരിക്കാത്മൻ കൃതം സർവ്വം സ്മരിക്കുക

18. **അഗ്നേ നയ സുപഥാ രായേ അസ്മാൻ**
**വിശ്വാനി ദേവ വയുനാനി വിദ്വാൻ**
**യുയോധ്യസ്മജ്ജുഹുരാണമേനോ**
**ഭൂയിഷ്ഠാം തേ നമ ഉക്തിം വിധേമ.**

അഗ്നേ ഗതിക്കായ് വിടുക സന്മാർഗ്ഗത്തൂടെ ഞങ്ങളെ
ചെയ്യും കർമ്മ ങ്ങളെല്ലാവുമറിഞ്ഞീടുന്ന ദേവ നീ
വഞ്ചനം ചെയ്യുമേനസ്സു ഞങ്ങളിൽ നിന്നു മാറ്റുക
അങ്ങേയ്ക്കു ഞങ്ങൾ ചെയ്യുന്നു നമോവാകം മഹത്തരം.

| കൂടുതൽ ഗഹനങ്ങളായ പൈതൃക പാഠങ്ങൾ – ഭാഗം 2 ൽ |
|---|

# Publications of IISH for Students

## Heritage Cassette Series

1. Foundation of Indian cultural heritage
2. Bhagavad Geetha & management
3. Indian scientific heritage
4. Scientific analysis on Indian spirituality
5. Scientific analysis on vegetarian food
6. Science of Yoga
7. Source and science of customs & rituals

8,9. Indian thoughts for the modern world I & II
10. Science of Customs & Rituals
15,16. Scientific temper & astrology I & II
17-24. Message of Bhagavad Geetha [Geetha with meaning] (8 Cassettes)
25. Science of Living

## ഹെറിറ്റേജ് സ്റ്റഡിക്ലാസ് കാസറ്റ് സീരീസ് (101 - 200) Rs. 40/-

103,104. ഭാരതീയ ശാസ്ത്രപൈതൃകം I & II
121. സസ്യാഹാരം ഒരു ശാസ്ത്രീയവിശകലനം
122. യോഗചര്യയുടെ ശാസ്ത്രം
123, 124. എന്റെ ഭാരതം I & II
125, 126. ആചാരങ്ങളുടെ സ്രോതസ്സും ശാസ്ത്രവും I & II
129. വേദവും ശാസ്ത്രവും [ഡോ. സാമ്പശിവൻ]
130, 131 സംതൃപ്ത ജീവിതത്തിനൊരു ഭാരതീയസന്ദേശം I & II
132. ഭാരതീയ ക്ഷേത്രസങ്കല്പവും ശാസ്ത്രവും
133-137. ഭഗവത്ഗീതാപഠനം (സമഗ്രഅർത്ഥവും വിവരണവും) (അദ്ധ്യായം 1 മുതൽ 9 വരെ)
138-142. ഭഗവത്ഗീതാപഠനം (സമഗ്ര അർത്ഥവും വിവരണവും) (അദ്ധ്യായം 7 മുതൽ 14 വരെ)
143-145. ഭഗവത്ഗീതാപഠനം (സമഗ്ര അർത്ഥവും വിവരണവും) (അദ്ധ്യായം 14 മുതൽ 18 വരെ)
146. സയൻസ് ഓഫ് ലിവിങ്
147. തന്ത്രശാസ്ത്രം ഒരു ശാസ്ത്രീയ വിശകലനം

## ഹെറിറ്റേജ് ഉപദേശസാര കാസറ്റ് സീരീസ്

301. കുട്ടികളുടെ ഈശ്വരസങ്കൽപം
302. കുട്ടികളുടെ ആചാരസന്ദേശം
303. കുട്ടികൾക്കൊരു സുഭാഷിതസന്ദേശം
304. കുട്ടികൾക്കൊരു പഴമൊഴിസന്ദേശം

| | | |
|---|---|---|
| 8. | വേദഗണിതം | 10 |
| 9. | Indian Scientific Heritage | 250 |
| 10. | IISH ന്റെ ധർമ്മവും കർമ്മവും പന്ഥാവും | - |
| 11. | ഭാരതീയ ആചാരങ്ങൾ ഒരു ശാസ്ത്രീയ വിശകലനം | 25 |
| 12. | Vrukshaayurveda of Varahamihira | 10 |
| 13. | Ancient Indian thoughts for 3rd millenium | 20 |
| 14. | Spectrometer of Maharshi Bharadvaaja | 10 |
| 15. | ഭൗതികവിജ്ഞാനം സംസ്കൃതത്തിൽ | 10 |
| 16. | കിർല്യൻ ഫോട്ടോഗ്രഫി ഒരു ശാസ്ത്രീയ വിശകലനം | 10 |
| 17. | പുരാതന ഭാരതീയ ബാങ്കിംഗ് സമ്പ്രദായം | 10 |
| 18. | Ancient Sanskrit & modern computers | 10 |
| 19. | ബ്രഹ്മസങ്കൽപം ഒരു ശാസ്ത്രീയ വിശകലനം | 10 |
| 20. | Chemistry in Sanskrit . | |

**Indian National Science Academy Sponsored books**
(Students edition) - 30 to 38

| | | |
|---|---|---|
| 30. | Ancient Indian literature on mathematics & astronomy | 10 |
| 31. | Ancient Indian discoveries number & zero | 10 |
| 32. | Ancient Indian knowledge in arithmetic & mensuration | 15 |
| 33. | Geometery in ancient India | 10 |
| 34. | Theorems discovered by Indians. | 10 |
| 35. | Depth of knowledge in ancient Indian astronomy | 20 |
| 36. | Ancient Indian knowledge on planet Earth | 20 |
| 37. | Indian scientific knowledge on the Sun, the Moon & eclipse | 20 |
| 38. | Ancient Indian knowledge in metals & alloys | 20 |
| 39. | പുരാതന ഭാരതീയ സംഖ്യാ രചനാക്രമങ്ങൾ | 20 |
| 46. | സയൻസ് ഓഫ് ലിവിങ് (ഭാരതീയ ജീവനശാസ്ത്രം) | 10 |
| 49. | Delhi Iron Pillar | 10 |
| 50. | Indian Technological Heritage | 80 |
| 51. | യോഗചര്യാ ഒരു ശാസ്ത്രദർശനം | 10 |
| 52. | Science of living | 10 |
| 53. | Indian Astronomical Knowledge - 1300 years ago | 70 |
| 54. | പൈതൃകപഠനം (ഒന്നാം ഭാഗം) | 20 |
| 55. | Maha Bhaskareeya | 50 |
| 56. | Ancient Indian Aircrafts<br>Vaimanika Saastra of Maharshi Bharadwaaja | 70 |
| 57. | Indian Mathematics (1400 years ago)<br>(Sreedharacharyas Paatiganitha) | 20 |
| 58. | Vedic Geometry - Apasthamba Sulbasutra - 600 BC | 20 |

5

അഭിമാനിക്കാനും ആരാധിക്കാനും പ്രവർത്തിക്കാനും നമ്മെ ചൈതന്യവത്താക്കുന്ന ഒരു തേജോബിന്ദുവാണ് രാഷ്ട്രം. ആയിരക്കണക്കിന് വർഷങ്ങളുടെ അനുഭവസമ്പത്തുക്കളിൽ നന്മനിറഞ്ഞതെല്ലാം നമുക്ക് സ്വീകരിക്കാൻ സാധിക്കണം. അതിനുള്ള അടിത്തറയാണ് ഈ ലഘുപുസ്തകം. മാതാപിതാക്കളും അധ്യാപകരും സ്വയം പഠിച്ച്, മക്കളെ/വിദ്യാർത്ഥികളെ ചിട്ടയായി പഠിപ്പിക്കണം. ഈ പുസ്തകം ഒരു അടിസ്ഥാനമായി എടുത്ത് കൂടുതൽ കൂടുതൽ കാര്യങ്ങൾ പഠിപ്പിക്കുവാനും സാധിക്കണം.